# മലങ്കരയുടെ മാർ ദീവന്നാസ്യോസ്

## യൗസേഫ് മെത്രാപ്പോലീത്താ

## ഒരു അനുസ്മരണം



175-ാം ജന്മവാർഷികം

2007

Published by : E.A. Philip, Edavazhikal

## ജൂബിലി വർഷം

അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും പാത്രിയർക്കീസന്മാരായിരുന്ന കാലം ചെയ്ത **വിശുദ്ധ മോറാൻ മോർ ഇഗ്നാത്തിയോസ് ഏലിയാസ് III ബാവായുടെ** 75-ാം മതും; **വിശുദ്ധ മോറാൻ മോർ ഇഗ്നാത്തിയോസ് അഫ്രേം I ബാവായുടെ** 50-ാം മതും ചരമവാർഷികം 2007 ഫെബ്രുവരി-ജൂൺ മാസങ്ങളിൽ ആചരിക്കുന്നു. ജൂബിലി വർഷാചരണത്തിൽ ഈ വിശുദ്ധ പിതാക്കന്മാരെ പ്രത്യേകം സ്മരിക്കുകയും ഞങ്ങൾക്കുവേണ്ടി ദൈവത്തോട് അപേക്ഷിക്കേണമെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

# മുഖവുര

(ത്രിയേക ദൈവത്തിനു സ്തുതി)



ഒരു പള്ളിയുടെ സ്ഥാപനോദ്ദേശം; പണസമ്പാദനമൊ, ഓരോരുത്തർ അതാതുകാലം പഠിപ്പിക്കുന്നതും പ്രചരിപ്പിക്കുന്നതുമായ വിശ്വാസങ്ങളും ആരാധനാക്രമങ്ങളും അവരവർ ഉദ്ദേശിക്കുന്ന രീതിയിൽ നടത്തി പോരുന്നതിനൊ അല്ലാ. നമ്മുടെ കർത്താവ് തന്റെ ശ്ലീഹന്മാരെ പഠിപ്പിച്ച് അവരെ ഒരിക്കലായി ഭരമേൽപിച്ചിട്ടുള്ള വിശ്വാസം (വി. യൂദാശ്ലീഹാ; വാക്യം 3) അവർ സഭ വഴിയായി നടപ്പിൽ വരുത്തിയിട്ടുള്ളതിനെ അഭംഗുരം പരിപാലിച്ചുപോരത്തക്ക വിധം വി. അന്ത്യോഖ്യാ സിംഹാസനത്തിന്റെ ആജ്ഞയിൻ കീഴിൽ ഏർപ്പെടുത്തി തന്നിട്ടുള്ള ആരാധനക്രമങ്ങൾ തങ്ങൾക്കും തങ്ങളുടെ സന്തതി പരമ്പരകൾക്കും എക്കാലത്തേക്കും നടത്തിപ്പോരുന്നതിനായിട്ടാണ് യാക്കോബായ സുറിയാനിസഭയുടെ ഓരോ പള്ളികളും സ്ഥാപിക്കപ്പെട്ടിട്ടുള്ളത്. ഈ വിശ്വാസാചാരങ്ങളിൽനിന്നും വ്യതിചലിച്ചുപോകുന്നവർക്ക് ഈ പള്ളികളിന്മേൽ യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ല. വി. അന്ത്യോഖ്യാ സിംഹാസനത്തിന്റെ മേലധികാരത്തിൻകീഴിൽ യാക്കോബായ സുറിയാനിസഭയുടെ ഘടകമായി പണ്ടു മുതലേ നിലനിന്നുപോരുന്ന മലങ്കരസുറിയാനി ക്നാനായ സമുദായത്തിലെ എല്ലാ പള്ളികളും, വിശിഷ്യാ അതിലെ തലപ്പള്ളിയായ കോട്ടയം വലിയപള്ളിയും സ്ഥാപിച്ചിട്ടുള്ളത് മേൽപ്പറഞ്ഞ സ്ഥാപനോദ്ദേശപ്രകാരമുള്ള ആരാധനകൾ നടത്തിപ്പോരുന്നതിനാണ്.

കോട്ടയത്ത് ഇടവഴിക്കൽ ചെറിയാൻ മാത്തുകത്തനാരുടെ പേരിൽ സ്ഥലം എഴുതി വാങ്ങി എ.ഡി. 1550 -ൽ വലിയപള്ളി സ്ഥാപിച്ചതുമുതൽ 1981 ജനുവരിയിൽ ദിവംഗതനായ ഇടവഴിക്കൽ ദിവ്യശ്രീ. ഇ.എൽ. തോമസ് കത്തനാർവരെ ടി. കുടുംബത്തിൽനിന്നുള്ള വൈദീകർ വലിയപള്ളിക്കുവേണ്ടി പട്ടം ഏറ്റ് വികാരിത്വം വഹിച്ചുവന്നിരുന്നു. അതുപോലെ വലിയപള്ളിയുടെ ആരംഭം മുതൽ 1921 -ൽ ഇടവകാംഗങ്ങൾക്ക് ഒഴിഞ്ഞു കൊടുത്തതുവരെ പള്ളിയുടെ കൈസ്ഥാനം വഹിച്ചു പോന്നതും ടി. കുടുംബത്തിൽനിന്നുമായിരുന്നു. തന്മൂലം പള്ളിയുടെ സ്ഥാപനോദ്ദേശത്തിനും വിശ്വാസസത്യങ്ങൾക്കുമെതിരെ പല കാലങ്ങളിലായി റോമൻ കത്തോലിക്കരാലും; ബ്രിട്ടീഷ് സി.എം.എസ്. മിഷ്യനറിമാരാലും; പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസിനാലും വിപരീത (പ്രൊട്ടസ്റ്റന്റ് -നവീകരണ) ഉപദേശങ്ങൾ അടിച്ചേർപ്പെടുത്തുവാൻ നടത്തിവന്ന നിഷ്ഠുരവും അക്രൈസ്തവവുമായ നടപടികളിൽനിന്നും പള്ളിയും സത്യവിശ്വാസവും സംരക്ഷിച്ചു നിലനിർത്തുവാൻ ഇടവഴിക്കലെ അതാതുകാലത്തെ വൈദീകർക്കും ടി. കുടുംബകൈസ്ഥാനികൾക്കും നേരിട്ട കഷ്ടനഷ്ടങ്ങളും കഠിനപീഡകളുമാണ് ഏൽക്കേണ്ടിവന്നിട്ടുള്ളത്.

26-8-1914 -ലെ മലയാളമനോരമയുടെ മുഖപ്രസംഗത്തിൽ ഇപ്രകാരം കാണാം. "ഈ കുടുംബ (ഇടവഴിക്കൽ) ത്തിൽ അനേക തലമുറകളായി പ്രസിദ്ധന്മാരായ പല വൈദികന്മാർ ഉണ്ടായിട്ടുണ്ട്. മലങ്കര സുറിയാനിസഭയുടെ പൂർവ്വാചാരങ്ങൾക്കും യഥാർത്ഥ വിശ്വാസങ്ങൾക്കും അന്ത്യോഖ്യാസഭയും കേരളീയ സുറിയാനി സഭയും തമ്മിൽ ഉള്ള ന്യായമായ സംബന്ധത്തിനും ഭംഗം വരാതിരിക്കാനായി എപ്പോഴും ഇവർ മുന്നണിയിൽ നിന്നു പ്രവർത്തിക്കുകയും ഇതുനിമിത്തം പലപ്പോഴും പല ഹിംസകൾ ഇവർ അനുഭവിക്കേണ്ടിവരികയും ചെയ്തിട്ടുണ്ടെന്നുള്ളതാണ് ഇവർക്കു സമുദായചരിത്രത്തിലുള്ള പ്രധാന സ്ഥാനം" (മലങ്കര സഭയുടെ രഹസ്യപേടകം; അനുബന്ധം VII)

കോട്ടയം വലിയപള്ളിയും സത്യവിശ്വാസവും കൈവിട്ടുപോകാതെ സൂക്ഷിക്കേണ്ട ഭാരിച്ച ബാദ്ധ്യതയാണ് 19-ാം നൂറ്റാണ്ടിൽ ഇടവഴിക്കൽ പീലിപ്പോസ് കശീശായ്ക്കും, മക്കളായ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായ്ക്കും, ഗീവറുഗീസ് കശീശാ (പിന്നീട് മാർ സേവേറിയോസ്) യ്ക്കും, കൈസ്ഥാനിയായ കൊച്ചു മാത്യുവിനും (ഇ.എം. ഫിലിപ്പിന്റെ പിതാവ്) ഏൽക്കേണ്ടിവന്നത്. മലങ്കരസഭയിൽ പൊതുവായും സജീവമായി ഇവർ പ്രവർത്തിച്ചുകൊണ്ടിരുന്നു. അതിന്റെ ഫലമാണല്ലൊ പുലിക്കോട്ടിൽ യൗസേഫ് കത്തനാരെ മെത്രാപ്പോലീത്തായായി വാഴിപ്പിക്കുവാനും; പിന്നീട് കേസു മുഖേന സിമ്മനാരിയും പള്ളികളും വീണ്ടെടുക്കുവാനും സത്യവിശ്വാസം നിലനിർത്തുവാനും മെത്രാപ്പോലീത്തായ്ക്ക് സാധിച്ചതും. ദൈവത്തിന്റെ ബലമുള്ള കൈയ്യാണ് ഇതൊക്കെയും നടത്തി കൊടുത്തിട്ടുള്ളത് എന്നതിനു സംശയമില്ല.

19-ാം നൂറ്റാണ്ടിലും 20-ാം നൂറ്റാണ്ടിന്റെ ആരംഭത്തിലും മലങ്കരസുറിയാനി സഭാചരിത്രത്തിൽ വളരെയേറെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ളവരാണ് മലങ്കരയുടെ മാർ ദീവന്നാസ്യോസ് V യൗസേഫ് മെത്രാപ്പോലീത്താ; ഇടവഴിക്കൽ പീലിപ്പോസ് കശീശാ; പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ; ഇ.എം.ഫിലിപ്പ് എന്നിവർ. മലങ്കര സുറിയാനി സഭയിൽ അവരുടെ സ്മരണ എക്കാലവും നിലനിർത്തേണ്ടത് ആവശ്യം ആവശ്യമാകുന്നു.

ഈ വർഷം തന്നെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനിയുടെ 175-ാം ജന്മവാർഷികവും (ഡിസംബർ); അദ്ദേഹത്തിന്റെ സെക്രട്ടറി ഇടവഴിക്കൽ ഇ.എം.ഫിലിപ്പിന്റെ 150-ാം ജന്മവാർഷികവും (ജനുവരി) ആയിരിക്കുന്നതിനാൽ അവർ ഇരുവരുടെയും സ്മരണയ്ക്കായി ഈ ലഘുപത്രിക സമർപ്പിച്ചുകൊള്ളുന്നു.

ഇ.എ. ഫിലിപ്പ്, ഇടവഴിക്കൽ
കോട്ടയം - 686006
(ഫോൺ : 0481-2566180)

താഴത്തങ്ങാടി
2007 ജനുവരി

# പുണ്യശ്ലോകനായ
# മലങ്കരയുടെ മാർ ദീവന്നാസ്യോസ് V യൗസേഫ് മെത്രാപ്പോലീത്താ

## ഒരു അനുസ്മരണം

മലങ്കര യാക്കോബായ സുറിയാനി സഭയെ സമുദ്ധരിച്ച് എല്ലാവിധത്തിലു ഐശ്വര്യപ്പെടുത്തിയ ഒരു വലിയ മഹാനായിരുന്നു കാലം ചെയ്ത മലങ്കരമെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് തീരുമേനി. ഇദ്ദേഹം ജനിച്ചിട്ട് 175 വർഷം തികയുന്നത് 2007 ഡിസംബർ മാസത്തിലും; കാലം ചെയ്തിട്ട് 100 വർഷം തികയുന്നത് 2009 ജൂലൈ മാസത്തിലുമാണ്. മാർ ദീവന്നാസ്യോസ് യൗസേഫ് എന്ന പേരിൽ തന്നെ രണ്ടു മെത്രാന്മാർ കുന്നംകുളം പുലിക്കോട്ടിൽ കുടുംബത്തിൽ ഉണ്ടായിട്ടുണ്ട്. 1813-ൽ കോട്ടയത്ത് പഴയ സിമ്മനാരി സ്ഥാപിച്ച ആളാണ് ഒന്നാമത്തേത്. അദ്ദേഹം 1816 നവംബർ 24-ന് കാലം ചെയ്തു പഴയസിമ്മനാരി പള്ളിയകത്ത് കബറടക്കപ്പെട്ടിരിക്കുന്നു. **ഈ** മെത്രാപ്പോലീത്തായുടെ സഹോദരന്റെ പൗത്രനാണ് സ്മര്യപുരുഷനായ പുലിക്കോട്ടിലെ രണ്ടാമത്തെ മാർ ദീവന്നാസ്യോസ് യൗസേഫ് തിരുമേനി. ആദ്യത്തെ തിരുമേനിയെ മാർ ദീവന്നാസ്യോസ് എന്ന സ്ഥാന നാമക്രമമനുസരിച്ച് മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നും; രണ്ടാമതു പറഞ്ഞ തിരുമേനിയെ മാർ ദീവന്നാസ്യോസ് അഞ്ചാമൻ എന്നുമാണ് ചരിത്രത്തിൽ രേഖപ്പെടുത്തി **പറയാറുള്ളത്.**

## ജനനം മുതൽ കശീശാ സ്ഥാനം വരെ

പുലിക്കോട്ടിൽ **താരു കുര്യന്റേയും** കുത്തുരു താണ്ടമ്മയുടെയും പുത്രനായി 1008 വൃശ്ചികം 24 (**1832 ഡിസംബർ** ) ന് കുന്നംകുളത്ത് സ്മര്യപുരുഷൻ (**അ**ഞ്ചാമൻ) ജനിച്ചു. മാമൂദീസാ പേരു യൗസേഫ് എന്നാണ്. പിതൃവ്യൻ യൗസേഫ് കശീശായുടെ ശിക്ഷണത്തിലാണ് സ്മര്യപുരുഷനായ യൗസേഫ് വളർന്നുവന്നത്. നാട്ടുനടപ്പനുസരിച്ചുള്ള വിദ്യാഭ്യാസത്തിനും പുറമേ സുറിയാനിയും ഹിന്ദിയും ഭാഷകൾ നന്നായി അഭ്യസിച്ചിരുന്നു. ഇംഗ്ലീഷ്ഭാഷ പഠിക്കുവാൻ ഇടയായില്ല.

പന്ത്രണ്ടു വയസ്സായപ്പോൾ യൗസേഫിന് ശെമ്മാശുപട്ടം കൊടുപ്പിക്കണമെന്നു പിതൃവ്യൻ യൗസേഫ് കശീശാ ഉദ്ദേശിച്ചപ്പോൾ സമപ്രായത്തിലുള്ള മറ്റൊരാൾക്കു കൊടുക്കണമെന്നാണ് കുടുംബാംഗങ്ങളിൽ ചിലർ നിർബന്ധിച്ചു **പറഞ്ഞത്.** അങ്ങനെ **ഇരിക്കവെ** ഒരു ഞായറാഴ്ച യൗസേഫ് കശീശാ **ടി.** രണ്ടു **കുട്ടികളെയും കൂട്ടി ആർത്താറ്റുപള്ളിയിൽ ചെന്നു. രണ്ടുപേരുടെയും പേരുകൾ**

**ഒരു** കടലാസിൽ **എഴു**തി ത്രോണോസിൽ വച്ചുകൊണ്ട് അദ്ദേഹം **വി. കുർബ്ബാന** അർപ്പിച്ചു. കുർബ്ബാനയ്ക്കുശേഷം നറുക്കെടുത്തുനോക്കിയപ്പോൾ **കുറിവീണതു** യൗസേഫിനായിരുന്നു. ഇടയനില്ലാതെ നശിച്ചുകൊണ്ടിരുന്ന മലങ്കര സുറിയാനി സഭയെ വീണ്ടെടുത്തു നയിക്കുവാൻ നിയോഗമുള്ളത് യൗസേഫിനാണെന്നു ദൈവം ഈ നറുക്കെടുപ്പിലൂടെ മുമ്പുകൂട്ടി വെളിപ്പെടുത്തുകയായിരുന്നു. അതിൻപ്രകാരം ചേപ്പാട്ടു മാർ ദീവന്ന്യാസ്യോസ് നാലാമനിൽനിന്നും യൗസേഫ് കോറൂയൊ പട്ടം ഏറ്റു. യൗസേഫ് ശെമ്മാശൻ പിന്നീട് 1852 ആഗസ്റ്റ് **മാസ** ത്തിൽ മാർ കൂറീലോസ് യൂയാക്കീം ബാവായിൽനിന്നും കശീശാ പട്ടം സ്വീകരിച്ചു. തുടർന്നാണ് ആർത്താറ്റുപള്ളിയുടെ കീഴിലുള്ള പള്ളിയിൽ യൗസേഫ് കത്തനാർ സേവനം അനുഷ്ഠിച്ചുപോന്നത്.

## ദൈവ നിയോഗം വീണ്ടും

ബ്രിട്ടീഷ് ആംഗ്ലിക്കൻ മിഷ്യനറിമാർ നടത്തിവന്ന പ്രൊട്ടസ്റ്റന്റ് വൽക്കരണശ്രമംമൂലം വളരെ അധികം തളർന്നുപോയിരുന്ന സുറിയാനിസഭയ്ക്കുള്ളിൽ നിന്നു തന്നെ മിഷ്യനറിമാരുടെ പൂർണ്ണ പിന്തുണയോടെ മറ്റൊരു നവീകരണ (പ്രൊട്ടസ്റ്റന്റ്) വേദവിപരീതം ശക്തി പ്രാപിച്ചുകൊണ്ടിരുന്നു. അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന വി. ഏലിയാസ് രണ്ടാമൻ പാത്രിയർക്കീസ് (1838-1847) ബാവായിൽനിന്നും മെത്രാൻപട്ടം ഏറ്റ് വന്ന പാലക്കുന്നത്തു മത്യൂസ് അത്താനാസ്യോസ് ആയിരുന്നു നവീകരണ വിഭാഗതലവൻ. തന്മൂലം വി. പാത്രിയർക്കീസ് ബാവാ അദ്ദേഹത്തെ സുറിയാനിസഭയിൽനിന്നും മുടക്കി പകരം മാർ കൂറീലോസ് യൂയാക്കീം ബാവായെ മലങ്കരയിലേക്കു നിയോഗിച്ചയച്ചു. 1846-ൽ മലങ്കരയിൽ വന്നുചേർന്ന ബാവായെ മലങ്കരയിലെ സുറിയാനിക്കാരുടെ മെത്രാനായി അംഗീകരിച്ച് ഉത്തരവ് കൊടുക്കാതെ പലവിധ നിരോധനങ്ങളും ഏർപ്പെടുത്തുകയാണ് തിരുവിതാംകൂർ, കൊച്ചി സർക്കാരുകൾ ചെയ്തത്. ബ്രിട്ടീഷ് റസിഡണ്ടിന്റേയും, സി.എം.എസ്. മിഷ്യനറിമാരുടേയും പിന്തുണയോടുകൂടി മലങ്കരയിലെ എല്ലാ സുറിയാനിക്കാരുടെയും മെത്രാനായി അംഗീകരിച്ചുകൊണ്ടുള്ള സർക്കാർ **ഉത്ത**രവു നേടിയെടുക്കുന്നതിൽ മത്യൂസ് അത്താനാസ്യോസ് വിജയിക്കുകയും ചെയ്തു. സുറിയാനിക്കാരുടെ മെത്രാനായി സ്ഥിരപ്പെടുത്തി പ്രഖ്യാപിച്ചുകൊണ്ടുള്ള രാജകീയവിളംബരം ഇരുസർക്കാരുകളും 1852-ൽ പുറപ്പെടുവിച്ചതിനോടുകൂടി മത്യൂസ് അത്താനാസ്യോസ് കൂടുതൽ ശക്തനായിതീരുകയും, നവീകരണ വേദവിപരീതം പള്ളികൾതോറും അടിച്ചേൽപ്പിച്ചു തുടങ്ങുകയും ചെയ്തുപോന്നു. അത്താനാസ്യോസ് മെത്രാനെ എതിർക്കുന്നവരെ രാജദ്രോഹകുറ്റത്തിൽപ്പെടുത്തി ശിക്ഷിക്കുന്നതിന് എല്ലാ മജിസ്ട്രേട്ടുമാരെയും അധികാരപ്പെടുത്തിക്കൊണ്ടുള്ള ദിവാന്റെ ഒരു സർക്കുലർ ഉത്തരവ് 1863 ഫെബ്രുവരിയിൽ പുറപ്പെടുവിക്കുകകൂടി ചെയ്തപ്പോൾ മെത്രാന്റെ നവീകരണ പ്രവർത്തനങ്ങളെ എതിർക്കുവാൻ എല്ലാവരും ഭയപ്പെട്ടിരുന്നു.

അത്താനാസ്യോസിന്റെ നവീകരണശ്രമങ്ങളെ തടഞ്ഞുനിർത്താൻ മാർ കൂറീ

**ലോസ്** മതിയാകയില്ലെന്നു കണ്ട്, മറ്റൊരു മെത്രാനെ കൂടെ അയച്ചു തരണ **മെന്ന് കാണിച്ച് ചില** പള്ളിക്കാരും അന്നു സുറിയാനി സഭയിൽ നല്ല സ്വാധീനമുണ്ടായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കശീശാ പ്രത്യേകമായും അയച്ചിരുന്ന അപേക്ഷകൾക്ക് വി. യാക്കൂബ് രണ്ടാമൻ പാത്രിയർക്കീസ് (1847-1871) ബാവായുടെ മറുപടി കൽപ്പനകൾ വന്നുചേർന്നു. മലങ്കരയിൽ നിന്നും സ്ഥാനത്തിനു അനുയോജ്യനായ ഒരാളെ തിരഞ്ഞെടുത്തയയ്ക്കുന്നതായാൽ അദ്ദേഹത്തെ മെത്രാനായി വാഴിച്ചയയ്ക്കാമെന്ന് സമ്മതിച്ചുകൊണ്ടുള്ളതായിരുന്നു മറുപടി കല്പന. മനസ്സുകൊണ്ട് പല പട്ടക്കാരെയും പരിശോധിച്ചു നോക്കിയപ്പോൾ സർവ്വഥാ യോഗ്യനായി കണ്ടത് പുലിക്കോട്ടിൽ യൗസേഫ് കത്തനാരായിരുന്നതിനാൽ, ഉടനെ കോട്ടയത്തുവന്നു തന്നെ കാണണമെന്നു കാണിച്ച് പീലിപ്പോസ് കശീശാ ഒരു കത്ത് അദ്ദേഹത്തിനയച്ചുകൊടുത്തു. കത്തുകിട്ടിയെങ്കിലും അതിൽ കാര്യവിവരങ്ങൾ ഒന്നും എഴുതിയിരുന്നില്ല. ഏതോ ഗൗരവമേറിയ വിഷയമാണെന്നറിഞ്ഞ് പുലിക്കോട്ടിൽ അച്ചൻ കോട്ടയത്തുവന്നു ഇടവഴിക്കൽ പീലിപ്പോസ് കശീശാ (വല്യച്ചൻ) യെ കണ്ടു. തുടർന്നുള്ള അവരുടെ സംഭാഷണചുരുക്കം ശ്രീ. എം.പി. വർക്കി രചിച്ചതും, 1901 ൽ മലയാള മനോരമ പ്രസിൽ അച്ചടിച്ചതുമായ "മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ" എന്ന ഗ്രന്ഥത്തിലെ 25, 26 പേജുകളിൽനിന്നും താഴെ കുറിക്കുന്നു :

"തനിക്കു (പീലിപ്പോസ് കശീശാ) സഞ്ചാരത്തിനും മറ്റും ശക്തിയില്ലാതെയായി പോയതുകൊണ്ടാണ് മാർ അത്താനാസ്യോസിനു അനുകൂലമായി വിളംബരമുണ്ടാകാൻ സംഗതിയായത്. പള്ളിക്കാർ മനസ്സില്ലാമനസ്സോടെയെങ്കിലും മാർ അത്താനാസ്യോസിനു കീഴ്പ്പെട്ടു കഴിഞ്ഞിരിക്കുന്നു. ദുരുപദേശങ്ങൾ പള്ളികളിലും ജനങ്ങളുടെയിടയിലും നിറഞ്ഞു തുടങ്ങിയിരിക്കുന്നു. ഉടനെ ഒരു നിവൃത്തിയുണ്ടാക്കിയില്ലെങ്കിൽ സുറിയാനിസഭയും വിശ്വാസവും മലങ്കരെ ഇല്ലാതായിപോകും. അതുകൊണ്ട് യൗസേഫ് കത്തനാർ ഉടനെ അന്ത്യോഖ്യായിലേക്കു **പുറപ്പെട്ട്** മെത്രാൻ സ്ഥാനം ഏറ്റുവരണം **എന്നു വല്യച്ചൻ സഹിച്ചുകൂടാത്ത മനോ**വേദനയോടും നിർബന്ധത്തോടും **കൂടി അപേക്ഷിച്ചു. വല്യച്ചന്റെ പ്രസംഗം** അവസാനിക്കുന്നതിനുമുമ്പ് തന്നെ നമ്മുടെ **കഥാനായകന്റെ മനസ്സ് വല്ലാതെ** ഇളകിപ്പോയി. അദ്ദേഹം കുറേനേരം ഒന്നും **മിണ്ടാതെ കണ്ണീരൊലിപ്പിച്ചുംകൊ**ണ്ടിരുന്നു. ഒരു മെത്രാപ്പോലീത്തായായി **മലങ്കരസഭയെ ഭരിക്കുന്നതിനു തനിക്കുള്ള** ശക്തിഹീനതയെപ്പറ്റി ആദ്യം **ഓർത്തു. എന്നിട്ടു നാഥനില്ലാതെ കിടന്നു വല**യുന്ന സുറിയാനി സഭയുടെ **ഭാഗ്യദോഷാതിരേകത്തെപ്പറ്റി ആലോചിച്ചു. താൻ** പരദേശത്തുപോയാൽ വൃദ്ധതയിൽ **ഇരിക്കുന്ന തന്റെ മാതാപിതാക്കന്മാരുടെ** സ്ഥിതി എന്തായിരിക്കുമെന്നു മൂന്നാമതായി **ഓർത്തു സങ്കടപ്പെട്ടു-തന്റെ സ്വന്ത** കഷ്ടപ്പാടിനെയൊ പക്ഷെ, മരണത്തെയൊകുറിച്ച് ഇദ്ദേഹം **ഒന്നുംതന്നെ വിചാ**രിച്ചിരിക്കയില്ല. ഇങ്ങനെ **ഒരു** വിചാരം നമ്മുടെ **കഥാനായകന്റെ സ്വഭാവത്തിനു** വന്നു കൂടാത്തതാണ്. തന്റെ **ചുണ്ട് അനങ്ങുന്നതു കാത്തുകൊണ്ടിരുന്ന വല്യ**ച്ചന്റെ മുഖത്തേക്കു നോക്കി "**എന്തിനു ഞാൻ അധികം പറയുന്നു? അന്ത്യോ**

ഖ്യായിൽ ചെന്നാൽ പട്ടം തരാമെന്നു പരിശുദ്ധ സിംഹാസനത്തിങ്കൽ നിന്നു കല്പന വരുത്തിയാൽ അന്നു ഞാൻ പുറപ്പെട്ടു കൊള്ളാം" എന്നു യൗസേഫു കത്തനാരു വാഗ്ദാനം ചെയ്തു. വല്യച്ചനു ഇതു കേട്ടപ്പോൾ ഉണ്ടായ സന്തോഷം അനിർവചനീയമായിരുന്നു. അദ്ദേഹം യൗസേഫ് കത്തനാരെ വളരെ ആശീർവ ദിച്ചു. പിറ്റേദിവസം തന്നെ കൊച്ചിക്കു തിരികെ അയയ്ക്കുകയും അന്നു തന്നെ പാത്രിയർക്കീസ് ബാവായ്ക്ക് വിവരം കാണിച്ച് എഴുതി അയയ്ക്കുകയും ചെയ്തു."

വി. പാത്രിയർക്കീസ് ബാവായുടെ അനുവാദകല്പന പീലിപ്പോസ് കശീ ശായ്ക്കു വന്നയുടൻ പല പള്ളിക്കാരുടെയും സമ്മതപത്രങ്ങൾ വാങ്ങി, മാർകുറീ ലോസിന്റെ അനുവാദവും വാങ്ങി, പലരോടും യാത്രാനുവാദങ്ങൾ വാങ്ങിക്കൊണ്ട് യൗസേഫ് കത്തനാർ കോട്ടയത്തുവന്നു. യൗസേഫ് കത്തനാരെ മെത്രാൻ പട്ട ത്തിനു തിരഞ്ഞെടുത്തതായ രേഖയും, പാത്രിയർക്കീസ് ബാവായ്ക്കുള്ള കത്തും പീലിപ്പോസ് കശീശാ തയ്യാറാക്കി വച്ചിരുന്നത് വാങ്ങി കൊച്ചിയിൽനിന്നും കപ്പൽമാർഗ്ഗം മർദ്ദീനിലേക്കു പുറപ്പെടുകയും ചെയ്തു. യൗസേഫ് കത്തനാരോ ടൊപ്പം കണ്ടനാടുപള്ളിയിലെ മട്ടുമ്മേൽ ഗീവറുഗീസ് കത്തനാരും ഒരു വാലിഭ ക്കാരനും പോയിരുന്നു. നാലുമാസത്തെ യാത്രയ്ക്കൊടുവിൽ അവർ മർദ്ദീനിൽ എത്തിച്ചേർന്നു. നിർഭാഗ്യവശാൽ ദുരിതപൂർണ്ണമായ യാത്ര മട്ടുമ്മേൽ അച്ചനെ കഠിനരോഗബാധിതനാക്കി തീർക്കുകയും മർദ്ദീനിൽവച്ച് മരിച്ച് കുർക്കുമാ ദയ റായിൽ അടക്കുകയും ചെയ്തു. യൗസേഫ് കത്തനാർക്കും രോഗം ബാധിച്ചിരു ന്നെങ്കിലും ചികിത്സകൊണ്ട് രോഗവിമുക്തനായിതീർന്നു. മലങ്കരസഭയ്ക്കു വേണ്ടിയുള്ള ദൈവനിയോഗമാണ് അദ്ദേഹത്തെ രോഗത്തിൽനിന്നും രക്ഷപെടു ത്തിയതെന്ന് ഉറപ്പായി വിശ്വസിക്കാം.

## മെത്രാഭിഷേകം 1865 ഏപ്രിൽ 30

വി. യാക്കൂബ് രണ്ടാമൻ പാത്രിയർക്കീസ് ബാവായ്ക്ക് ആമീദ് (ഡയർബ ക്കർ) പട്ടണത്തിലേക്കു പോകേണ്ടിവന്നതിനാൽ, അവിടുത്തെ പള്ളിയിൽവച്ചാണ് അദ്ദേഹം പുലിക്കോട്ടിൽ യൗസേഫ് കത്തനാരെ 1865 മെയ് 10-ന് മാർ ദീവന്നാ സ്യോസ് യൗസേഫ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിച്ചത്. ഈ വാഴ്ചയോടെ തന്റെ രണ്ടാമത്തെ ദൈവനിയോഗവും സഫലമായിതീർന്നു. മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്താ 1865 സെപ്റ്റംബർ 6-ന് കൊച്ചി യിൽ മടങ്ങിയെത്തി.

## വി. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ മലങ്കര സന്ദർശനം

മലങ്കര യാക്കോബായ **സുറിയാനി സഭയുടെ** ന്യായമായി വാഴിച്ച് നിയമി ക്കപ്പെട്ടിട്ടുള്ള മെത്രാപ്പോലീത്തായായി സർക്കാരിൽനിന്നും അംഗീകരിച്ചുകിട്ടു ന്നതിനുള്ള മാർ ദിവന്നാസ്യോസിന്റെ **അശ്രാന്ത** പരിശ്രമം പത്തുവർഷങ്ങളോളം

നീണ്ടു പോയിട്ടും ഫലപ്രദമാകാതിരുന്നത്, മത്യൂസ് അത്താനാസ്യോസിനു കൊടുത്തിട്ടുള്ള രാജകീയ വിളംബരം നിലനിൽക്കുന്നതുമൂലമായിരുന്നു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ അപേക്ഷപ്രകാരം വി. പത്രോസ് തൃതീയൻ പാത്രിയർക്കീസ് (1872-1894) ബാവാ ലണ്ടനിൽ എത്തി ബ്രിട്ടീഷ് ഭരണാധികാരികളുമായി ചർച്ച നടത്തിയശേഷം തിരുവനന്തപുരത്ത് എത്തി 1875 ജൂലൈ 17-ന് മഹാരാജാവിനെയും ബ്രിട്ടീഷ് റസിഡണ്ടിനെയും മറ്റും കണ്ടു; മദ്രാസ് ഗവർണ്ണറുമായും ചർച്ചകൾ നടത്തിയിരുന്നു. വി. പാത്രിയർക്കീസ് ബാവായുടെ ശ്രമഫലമായി മത്യൂസ് അത്താനാസ്യോസിനു മുമ്പ് കൊടുത്തിട്ടുള്ള രാജകീയവിളംബരം സർക്കാർ പിൻവലിച്ച് 1876 മാർച്ച് 4-ന് ഉത്തരവായി. ഇരുകക്ഷികളും തമ്മിലുള്ള തർക്കം കോടതി മുഖേന തീർപ്പാക്കുന്നതിനും ഉത്തരവായി. ഇതോടുകൂടി മാർ ദീവന്നാസ്യോസ് തിരുമേനിക്കു തടസ്സമായിരുന്ന ഒരു വലിയ കടമ്പ നീങ്ങികിട്ടി.

വി.പത്രോസ് തൃതീയൻ പാതിയർക്കീസ് ബാവാ മുളന്തുരുത്തി പള്ളിയിൽ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടി "മലങ്കര യാക്കോബായ സുറിയാനി അസോസ്യേഷ്യനും," മാനേജിങ്ങ്കമ്മട്ടിയും പുതുതായി ഏർപ്പെടുത്തി. മലങ്കര സഭയെ ഏഴു ഭദ്രാസനങ്ങളായി തിരിച്ച്; ആറുപേരെ മെത്രാന്മാരായി വാഴിച്ച് അതിൽ നിയമിക്കുകയും ചെയ്തു. വി. മൂറോൻ കൂദാശ നടത്തുകയും മറ്റും ചെയ്തശേഷം 1877 മെയ് 21-ന് പട്ടാമ്പിയിൽനിന്നും ട്രെയിൻ മാർഗ്ഗം മടങ്ങി പോകയും ചെയ്തു. പാത്രിയർക്കീസ് ബാവായുടെ കൂടെ ബോംബെ വരെ മാർ ദിവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്താ അനുയാത്ര പോയിരുന്നു.

ഇതിന് മുമ്പ് ചില സംഭവങ്ങൾ നടന്നിരുന്നത് പറയട്ടെ. വി. പാത്രിയർക്കീസ് ബാവായാൽ സഭയിൽനിന്നും മുടക്കി ഭ്രഷ്ടനാക്കിയിരുന്ന മത്യൂസ് അത്താനാസ്യോസിന്റെ നവീകരണ വേദവിപരീതങ്ങളെ ശക്തമായി എതിർത്ത് മലങ്കരസഭയിൽ സത്യവിശ്വാസം നിലനിർത്തുന്നതിനുവേണ്ടിയുള്ള പോരാട്ടം ഇടവഴിക്കൽ പീലിപ്പോസ് കശീശായും അദ്ദേഹത്തിന്റെ പുത്രൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും തുടർന്നുകൊണ്ടിരുന്നു. പല പള്ളികളിലും ഉണ്ടായിരുന്നതുപോലെ കോട്ടയം വലിയപള്ളിയിലും മത്യൂസ് അത്താനാസ്യോസിനെ അനുകൂലിക്കുന്ന ഒരു പട്ടക്കാരനും ഏതാനും ആളുകളും അക്കാലങ്ങളിൽ ഉണ്ടായിരുന്നു. തന്മൂലം സ്വന്തപള്ളിയിൽപോലും നിലനിൽപ്പിനു കടുത്ത ഭീഷണി പീലിപ്പോസ് കശീശായ്ക്കും മറ്റും നേരിടേണ്ടിവന്നിരുന്നു. ഇങ്ങനെ ഇരിക്കെ ഒരു ഞായറാഴ്ച (1860 ഫെബ്രുവരി 12) മേൽപ്പറഞ്ഞ ഇടവഴിക്കലെ രണ്ടു വൈദീകരെയും മറ്റും കഠിനമായി പീഡിപ്പിച്ച് വലിയപള്ളിയിൽനിന്നും പുറത്താക്കികളഞ്ഞു. അതു മുതൽ കോട്ടയം വലിയ പള്ളിയോടു ചേർന്നു തെക്കുവശത്തുള്ള ചമയപ്പുരമുറിയിൽ അവർ കർമ്മാദികൾ നടത്തിപോന്നു. എതിർകക്ഷിക്കാർ വലിയ പള്ളിയ്ക്കകത്തും കർമ്മങ്ങൾ നടത്തിപ്പോന്നിരുന്നു. ഇടവഴിക്കൽ വൈദീകരെ ചമയപ്പുരയിൽ നിന്നുകൂടെയും പുറത്താക്കുവാൻ പല കേസുകളും അവർക്കെതിരെ കൊടുത്തുകൊണ്ടിരുന്നു. നിർഭാഗ്യമെന്നു പറയട്ടെ അകത്തുനിന്നും പുറത്തുനി

ന്നുമുള്ള എല്ലാ ഉപദ്രവങ്ങളുടേയും ഇടയ്ക്ക് 1867 മെയ് 10-ന് പീലിപ്പോസ് കശീശായും; 1875 മെയ് 26-ന് പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും അന്തരിച്ച് വലിയപള്ളിയിലെ ചമയപ്പുരമുറിയിൽതന്നെ അവർ കർമ്മം നടത്തിക്കൊണ്ടിരുന്ന മദ്ബഹായ്ക്കു തൊട്ടുതാഴെ (ഇടവഴിക്കൽ മാർ സേവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്താ അന്ത്യവിശ്രമം കൊള്ളുന്ന മുറി) ഇരുവരെയും അടക്കി. ഇവരുടെ നിര്യാണത്തെ തുടർന്ന് അവിടെ കർമ്മാദികൾ തുടർന്നും നടത്തിപോന്നിരുന്നത് പീലിപ്പോസ് കശീശായുടെ ഇളയപുത്രനായിരുന്ന ഗീവറുഗീസ് കശീശാ (പിന്നീട് മാർ സേവേറിയോസ്) ആയിരുന്നു.

മാർ കുറീലോസ് യൂയാക്കീം ബാവാ 1874 സെപ്റ്റംബർ 1-ന് കാലം ചെയ്ത് മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ സംസ്കരിക്കപ്പെട്ടു. 1877 ജൂലൈ 16-ന് മത്യൂസ് അത്താനാസ്യോസ് ദിവംഗതനായി മാരാമണ്ണുപള്ളിയിൽ അടക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ മരണത്തിനു കുറേനാൾ മുമ്പ് തന്റെ ചിറ്റപ്പന്റെ പുത്രൻ പാലക്കുന്നത്തു തോമ്മാ കത്തനാരെ 1865 മെയ് 31-ന് തോമസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാനും തന്റെ പിൻഗാമിയുമായി മത്യൂസ് അത്താനാസ്യോസ് വാഴിച്ചിരുന്നു.

# ചരിത്രപ്രസിദ്ധമായ സിമ്മനാരി കേസ്

അന്യാധീനത്തിലായി തീർന്ന സുറിയാനി സമുദായം വക പഴയസിമ്മനാരിയും മറ്റു സ്വത്തുക്കളും വീണ്ടെടുക്കുന്നതിനുള്ള ശ്രമമായിരുന്നു മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ഏറ്റവും ഭാരമേറിയ ചുമതല. മത്യൂസ് അത്താനാസ്യോസിന്റെ പിൻഗാമി തോമസ് അത്താനാസ്യോസിനെ പ്രതിയാക്കി ഒരു സിവിൽ അന്യായം മാർ ദീവന്നാസ്യോസ് യൗസേഫ് വാദിയായി ആലപ്പുഴ ജില്ലാക്കോടതിയിൽ 1879 മാർച്ച് 4-ന് ഫയൽ ചെയ്തു. കീഴ്ക്കോടതി ഉൾപ്പെടെയുള്ള എല്ലാ കോടതികളിലും മാർ ദീവന്നാസ്യോസിന് അനുകൂലമായി വിധിച്ചതിനാൽ സിമ്മനാരിയും സ്വത്തുക്കളും വിധി നടപ്പാക്കി എടുക്കുകയും; മാർ ദീവന്നാസ്യോസ് യൗസേഫ്, മാർ അത്താനാസ്യോസ് ശെമഓൻ ബാവാ (ഇദ്ദേഹം കോട്ടയം പുത്തൻപള്ളിയിൽ കബറടങ്ങിയിരിക്കുന്നു) എന്നീ രണ്ടു തിരുമേനിമാർ കൂടി 1886 ജൂലൈ 15-ന് കോട്ടയം പഴയ സിമ്മനാരിയിൽ പ്രവേശിച്ച് കൈവശം ഉറപ്പിച്ചു. എതിർകക്ഷികൾ റോയൽക്കോടതിയിൽ കൊടുത്തിരുന്ന അവസാന അപ്പീലും 1889 ആഗസ്റ്റ് 18-ന് തള്ളി വിധി പ്രസ്താവിച്ചതോടെ സിമ്മനാരിക്കേസ് അവസാനിച്ചു. വി. മാർതോമ്മാശ്ലീഹായാൽ എ.ഡി. 52-ൽ മലങ്കരയിൽ സ്ഥാപിതമായ സുറിയാനിസഭയുടെ യഥാർത്ഥ മലങ്കരമെത്രാപ്പോലീത്തായായി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് തിരുമനസ്സുകൊണ്ട് വാഴ്ച ഉറപ്പിക്കുകയും ചെയ്തു. പിന്നീട് മറ്റു പല പള്ളിക്കേസുകളും തിരുമേനിക്ക് അനുകൂലമായി വിധിച്ചിരുന്നു. എതിർകക്ഷികൾ മറ്റൊരു പുതിയ സഭ (മാർത്തോമ്മാ സഭ)യുണ്ടാക്കി സുറിയാനി സഭയിൽനിന്നും വേർപെട്ടുപോകയും ചെയ്തു.



മലങ്കരയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് (വയസ്സ് 57);
സെക്രട്ടറി ഇ.എം. ഫിലിപ്പ്, ഇടവഴിക്കൽ (വയസ്സ് 31).
1889 - ലെ റോയൽക്കോടതി വിധി വായിച്ചുകേൾപ്പിക്കുന്നു.
(കോട്ടയം പഴയ സിമ്മനാരി കമ്മറ്റി മാളികയിൽ
സ്ഥാപിക്കപ്പെട്ടിരിക്കുന്ന എണ്ണച്ഛായാ ചിത്രത്തിൽ നിന്ന്)

സിമ്മനാരിക്കേസിന്റെ അവസാനവിധിയായ റോയൽ അപ്പീൽക്കോടതി വിധി അനുകൂലമായിതീർന്നതിന്റെ സ്മാരകമായി രാജാരവിവർമ്മയാൽ രചിക്കപ്പെട്ട ഒരു എണ്ണഛായാചിത്രം (മാർ ദീവന്നാസ്യോസിനെ അദ്ദേഹത്തിന്റെ സെക്രട്ടറി ഇ.എം. പീലിപ്പോസ് വിധി വായിച്ചുകേൾപ്പിക്കുന്നത്) കോട്ടയം പഴയസിമ്മനാരി കമ്മട്ടി മാളികയിൽ 1890-ൽ സ്ഥാപിക്കുകയുണ്ടായി. (ചിത്രം കാണുക)

വി. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ ആഗമനത്തോടെ കോട്ടയം വലിയപള്ളിയിൽ എതിർകക്ഷിയിൽനിന്നിരുന്ന ഇടവകക്കാരിൽ രണ്ടു മൂന്നു വീട്ടുകാർ ഒഴിച്ചുള്ളവർ എല്ലാവരും ഇടവഴിക്കൽ ഗീവറുഗീസ് കശീശാ യോടു ചേരുകയുണ്ടായി. എട്ടു പത്തുവർഷത്തോളം പള്ളിയകത്ത് കർമ്മങ്ങൾ ഒന്നും നടക്കാതെ പൂട്ടിക്കിടന്നിരുന്നുവെങ്കിലും, ചമയപ്പുരയിൽ സകലശുശ്രൂഷ കളും മുറയ്ക്ക് ഗീവറുഗീസ് കശീശാ നടത്തിക്കൊണ്ടിരുന്നു. സിമ്മനാരിക്കേസ് മാർ ദിവന്നാസ്യോസിന് അനുകൂലമായിതീർന്നതോടെ എതിർത്തുനിന്നിരുന്ന തോമ്മാ കത്തനാർ രാജിക്കു സമ്മതിച്ച് 1886 ഏപ്രിൽ 7-ന് ഒരു രജിസ്റ്റർ ഉടമ്പടി മാർ ദീവന്നാസ്യോസ് മുമ്പാകെ എഴുതിവയ്ക്കുകയും; അന്ത്യോഖ്യാപ്രതിനിധി മാർ അത്താനാസ്യോസ് ശെമഓൻ ബാവാ വലിയപള്ളിയിൽ എഴുന്നള്ളി തോമ്മാ കത്തനാർക്ക് അഴിച്ചു വീണ്ടും പട്ടം കൊടുക്കുകയും ചെയ്തു. അതുമുതൽ വലിയപള്ളിയിലെ വഴക്കുകൾ രാജിപ്പെട്ട് തോമ്മാ കത്തനാരും ഇടവഴിക്കൽ ഗീവ റുഗീസ് കശീശായും കൂടി യോജിച്ച് വലിയ പള്ളിയകത്ത് ശുശ്രൂഷകൾ നടത്തി പ്പോരുകയും ചെയ്തു. 1860-ാം മാണ്ടു മുതൽ നിലനിന്നു വന്ന വഴക്കുകൾ ദൈവാ നുഗ്രഹത്താൽ അങ്ങിനെ അവസാനിച്ചു. (രഹസ്യപേടകം; പേജ് 142)

# മാർ ദീവന്നാസ്യോസും<br>മലങ്കര സുറിയാനി ക്നാനായ സമുദായവും

1910 -ൽ സുറിയാനി ക്നാനായ ഭദ്രാസനം രൂപീകരിച്ചതിനുമുമ്പ്, സമുദാ യത്തിലെ പള്ളികളെല്ലാം മലങ്കരയിലെ അതതു ഭദ്രാസനമെത്രാപ്പോലീത്തന്മാ രാൽ ഭരിക്കപ്പെട്ടു പോന്നിരുന്നു. നേരത്തെ 1882 -ൽ "മലങ്കര യാക്കോബായ സുറിയാനി ക്നാനായ കമ്മറ്റി" എന്ന പേരിൽ ഒരു പൊതുസംഘം ഏർപ്പെടു ത്തിയപ്പോൾ അതിനെ അംഗീകരിക്കുകയും തന്റെ മരണം വരെ അതിന്റെ രക്ഷാ ധികാരിയായിരിക്കുകയും ചെയ്തത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായായിരുന്നു. സിമ്മനാരിക്കേസ് ജയിച്ചതിലുള്ള കൃതജ്ഞത പ്രകടിപ്പിക്കുവാൻ വെളിയനാടു മാർ സ്തേപ്പാനോസ് പള്ളിയിൽവച്ച് ഒരു ഗംഭീ രസ്വീകരണം മലങ്കരയുടെ മാർ ദീവന്നാസ്യോസിന് ക്നാനായ സമുദായം വക യായി 1890 ജനുവരി 20-ന് നൽകുകയുണ്ടായി. സമുദായംവകയായി ഒരു സ്വർണ്ണ സ്ലീബായും മംഗളപത്രവും സമർപ്പിക്കപ്പെട്ടു. മാർ ദീവന്നാസ്യോസ് തീരു മേനിയോട് ക്നാനായ സമുദായത്തിനും; ക്നാനായ സമുദായത്തോടു **തിരു** മേനിക്കുമുള്ള കടപ്പാടും സ്നേഹവും ഒരു കാലത്തും വിസ്മരിക്കാവുന്നതല്ല.

## സുവർണ്ണ ജൂബിലി

മാർ ദീവന്നാസ്യോസ് തിരുമേനി കശീശാപട്ടം ഏറ്റ് അമ്പതുവർഷം തികഞ്ഞതിന്റെ സുവർണ്ണജൂബിലി മലങ്കരസഭ പൊതുവായി ആഘോഷിച്ചത് 1901 നവംബർ 25 ന് ആയിരുന്നു. കോട്ടയം പഴയ സിമ്മനാരിയിൽവച്ച് ആഘോഷമായി നടത്തപ്പെട്ട ചടങ്ങിൽ എല്ലാ മെത്രാന്മാരും 200-ൽ അധികം പട്ടക്കാരും 30000-ഓളം ജനങ്ങളും സംബന്ധിച്ചിരുന്നു. സുറിയാനി സമുദായം വകയായി മംഗളപത്രം സമർപ്പിക്കപ്പെട്ടു. 1000 പറ അരിയുടെ സദ്യയും നടത്തപ്പെട്ടു. അനേക മഹാത്മാരുടെ ആശംസാസന്ദേശങ്ങളും ലഭിച്ചിരുന്നു. ഈ ജൂബിലി ആഘോഷം അക്കാലത്തെ വലിയ ചരിത്രസംഭവമായി വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു.

## മലങ്കരസഭയ്ക്കുണ്ടായിട്ടുള്ള നേട്ടങ്ങൾ

പുലിക്കോട്ടിൽ തിരുമേനി മെത്രാനായശേഷം മലങ്കര സുറിയാനിസഭയിൽ സത്യവിശ്വാസം ഉറപ്പിക്കുവാനും അന്യാധീനത്തിൽപെട്ടുപോയിരുന്ന പള്ളികളും സ്ഥാപനങ്ങളും വീണ്ടെടുക്കുവാനുമായി തന്റെ ജീവിതത്തിന്റെ ഭൂരിഭാഗവും വ്യവഹാരങ്ങൾക്കും മറ്റുമായി ചിലവിടേണ്ടിവന്നു. ഭീമമായ സംഖ്യയും സമുദായത്തിനു നഷ്ടപ്പെടേണ്ടതായും വന്നു. ഇതിനെല്ലാം ഇടയിൽ ഒരു സമുദായത്തിന്റെ ആത്മീയവും ഭൗതികവുമായ പുരോഗതിക്കു ആവശ്യമായ കാര്യങ്ങളെക്കുറിച്ച് ആലോചിച്ചു നടത്തുവാൻ ആർക്കായാലും മനസ്സും സമയവും ലഭിക്കുന്നതല്ലല്ലൊ. എന്നാൽ തിരുമേനിയാകട്ടെ ഈ തിരക്കിനിടയിൽപോലും ഹൈസ്കൂളുകളും, മിഡിൽസ്കൂളുകളും, വൈദീകസിമ്മനാരിയും, പ്രിന്റിങ്ങ് പ്രസ്സും, മാസികകളും ഏർപ്പെടുത്തുകയും, പള്ളികൾ പണിയിക്കുകയും, പുസ്തകങ്ങൾ അച്ചടിപ്പിക്കുകയും, സുവിശേഷവേലകൾ ചെയ്യിക്കുകയും, കായൽകുത്തിക്കുകയും, വസ്തുക്കൾ സമ്പാദിക്കുകയും ചെയ്തു. സമുദായത്തിനു ഗുണകരമെന്നു തോന്നുന്ന ഏതുകാര്യവും നടത്തുന്നതിന് തിരുമേനി ഉത്സാഹിയായിരുന്നു.

## സ്വഭാവഗുണങ്ങൾ

മാർ ദീവന്നാസ്യോസ് V യൗസേഫ് തിരുമേനിയുടെ ഭരണകാലം 1865 മുതൽ 1909 വരെയായിരുന്നു. വാർദ്ധക്യകാലത്തുപോലും പാതിരാത്രിയിൽ എഴുന്നേറ്റ് ദീർഘനേരം പ്രാർത്ഥിക്കുവാൻ തനിക്കു ഒരു പ്രയാസവും ഇല്ലായിരുന്നു. തിരുമേനിയുടെ സെക്രട്ടറിയായിരുന്ന ഇ.എം. ഫിലിപ്പ് ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്- "അനുതാപത്താലും പൊടിഞ്ഞ ഹൃദയത്തോടുകൂടിയ പ്രാർത്ഥനയാലും ദൈവത്തെ സ്വാധീനമാക്കാൻ ദാവീദിന്റെ ആത്മാവ് അദ്ദേഹത്തിൽ ഉണ്ടായിരുന്നു. ഏതു കാര്യം ഉദ്ദേശിച്ചുംകൊണ്ട് അദ്ദേഹം പ്രാർത്ഥിച്ചുവൊ ആ കാര്യം അതിശയകരമായ വിധത്തിൽ സാധിച്ചു കിട്ടാൻ തക്കവണ്ണം തന്റെ എരിവേറിയ **പ്രാർത്ഥനയ്ക്ക് ശക്തിയുണ്ടായിരുന്നു എന്നുള്ളതിനു** ഞാൻ ഒരു ദൃക്സാക്ഷിയാകുന്നു." **(രഹസ്യപേടകം; പേജ് 53)**

തിരുമേനി കാഴ്ചയ്ക്കു നല്ല സുമുഖൻ ആയിരുന്നു. മാധുര്യമേറിയ സംസാരം, സാധുക്കളോടു കരുണയുള്ള ധർമ്മിഷ്ഠൻ. പരമാർത്ഥഹൃദയമുള്ള, പ്രതിക്രിയ ചെയ്യാത്ത, ക്ഷമയുള്ള, കോപശീലമില്ലാത്ത, താഴ്മയിൽ അഗ്രഗണ്യനുമായിരുന്നു. വലിയ ബുദ്ധിമാനും തന്ത്രജ്ഞനും, കാര്യം സാധിക്കുന്നതിൽ വലിയ വിരുതനുമായിരുന്നു. ദേശത്തിന്റെ വടക്കെ അറ്റം മുതൽ തെക്കെ അറ്റം വരെ എല്ലാ സുറിയാനിക്കാരാലും ബഹുമാനിക്കപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്തിരുന്ന ഈ തിരുമേനിക്കുമുമ്പ് മലങ്കരസഭയിൽ ഉണ്ടായിട്ടുള്ള മെത്രാപ്പോലീത്തന്മാരിൽ ഇദ്ദേഹത്തോളം ബുദ്ധിമുട്ടും ഞെരുക്കവും സഹിച്ചവരും ഇദ്ദേഹത്തോളം ശയസ്സും മാനവും സമ്പാദിച്ചവരും ഇദ്ദേഹത്തോളം സഭയ്ക്കു ശാശ്വതഗുണങ്ങൾ ചെയ്തിട്ടുള്ളവരുമായി വേറെ ആരെയും ചൂണ്ടിക്കാണിപ്പാനുണ്ടെന്നു തോന്നുന്നില്ല.

## മരണം

മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു പ്രായാധിക്യവും ക്ഷീണവും മൂലം സഞ്ചരിപ്പാൻ വയ്യാതിരിക്കെ, വിശ്രമാർത്ഥം 1909 മകരമാസത്തോടുകൂടെ കോട്ടയം ചെറിയപള്ളിയിൽ വന്നു താമസമാക്കി. ഇവിടെവച്ച് വാതം, പുറത്ത് തോളിൽ പരു മുതലായ രോഗങ്ങൾ പിടിപ്പെട്ടു. വിദഗ്ദ്ധ ചികിത്സകൾ പലതും ചെയ്തു നോക്കിയെങ്കിലും ക്ഷീണം വർദ്ധിച്ചുകൊണ്ടിരുന്നു. വി. കുർബ്ബാന അനുഭവിക്കുകയും കന്തീലാശുശ്രൂഷ നടത്തുകയും ചെയ്തു. ഒടുവിൽ നല്ല അനുതാപത്തോടുകൂടി 1909 ജൂലൈ 11-ാം തീയതി ഞായറാഴ്ച പകൽ 11.45 ന് 77-ാം വയസ്സിൽ തിരുമേനി കർത്തൃസന്നിധിയിലേക്കു വാങ്ങിപോയി. 1908 മെയ് 31-ന് മെത്രാന്മാരായി വാഴിച്ചിരുന്ന കൊച്ചുപറമ്പിൽ മാർ കുറീലോസ് പൗലൂസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഗീവറുഗീസ് എന്നിവരും; അന്ത്യോഖ്യാ പ്രതിനിധി മാർ ഒസ്ത്താത്യോസ് സ്ലീബാ ബാവായും മരണസമയം അടുക്കൽ ഉണ്ടായിരുന്നു. വി. പത്രോസ്, വി. പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മ ദിവസം (അക്കാലത്ത് ജൂലിയൻ കലണ്ടർ ആയിരുന്നു മലങ്കരസഭയിൽ നടപ്പിൽ ഇരുന്നത്) ആയിരുന്ന പിറ്റേ ദിവസം തിങ്കളാഴ്ച (ജൂലൈ 12 ) ഉച്ചയ്ക്ക് അനേകം പള്ളിക്കാർകൂടി ആഘോഷത്തോടെ മൃതശരീരം പഴയസിമ്മനാരിയിലേക്കു കൊണ്ടു പോകുകയും സിമ്മനാരി പള്ളിയുടെ വടക്കെ വരാന്തയിൽ കിഴക്കെ അറ്റത്തുള്ള മുറിയിൽ ശുശ്രൂഷകൾക്കുശേഷം അടക്കുകയും ചെയ്തു.

തിരുമനസ്സിലെ വിയോഗ വാർത്ത അറിഞ്ഞ ഉടൻ ഇൻഡ്യാ വൈസ്രോയി, കൽക്കട്ടയിലെയും മദ്രാസിലെയും ആംഗ്ലിക്കൻ ബിഷപ്പുമാർ, തിരുവിതാംകൂറിലെയും കൊച്ചിയിലെയും മഹാരാജാക്കന്മാരും ദിവാൻജിമാരും, റസിഡണ്ട് സായ്പ്, വലിയ കോയിതമ്പുരാൻ മുതലായ അനേകം മഹാന്മാരുടെ അനുശോചന ടെലിഗ്രാമുകളും കത്തുകളും ലഭിച്ചിരുന്നു. മഹാനായ ഈ വലിയ തിരുമേനിയുടെ **വേർപാടിൽ ദുഃഖിക്കാത്തവരായി ആരും ഉണ്ടായിരുന്നില്ല. തിരു**

**മേനിയുടെ മുപ്പതാം ദിവസം** അടിയന്തിരം പഴയസിമ്മനാരിയിൽവച്ച് 1909 ആഗസ്റ്റ് 9-ന് ഏറ്റവും വിപുലമായി നടത്തപ്പെട്ടു 1400 **-ൽപരം** പറ അരിവച്ച് വിഭവസമൃദ്ധമായ സദ്യയും നടത്തിയിരുന്നു എന്ന് അറിയുമ്പോൾ അന്നു വന്നുകൂടിയിരുന്ന ആളുകളുടെ എണ്ണം ഏറെക്കുറെ ഊഹിക്കാവുന്നതാണല്ലൊ.

"ദുരുപദേശങ്ങൾ പള്ളികളിലും ജനങ്ങളുടെ ഇടയിലും നിറഞ്ഞു തുടങ്ങിയിരിക്കുന്നു. ഉടനെ ഒരു നിവൃത്തിയുണ്ടാക്കിയില്ലെങ്കിൽ സുറിയാനിസഭയും വിശ്വാസവും മലങ്കരെ ഇല്ലാതായിപോകും. അതുകൊണ്ട് യൗസേഫ് കത്തനാർ ഉടനെ അന്ത്യോഖ്യായിലേക്കു പുറപ്പെട്ടു മെത്രാൻ സ്ഥാനം ഏറ്റുവരണം" എന്നുള്ള ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെ മനോവേദനയോടുകൂടിയ അഭ്യർത്ഥനയെ മാനിച്ച്; കാഠിന്യമേറിയതും അത്യന്തം ക്ലേശപൂർണ്ണവുമായ ദൗത്യം ഏറ്റെടുത്തുകൊണ്ട് മലങ്കര യാക്കോബായ സുറിയാനി സഭയെ സത്യവിശ്വാസമാകുന്ന പാറയിൽ ഉറപ്പിച്ചുനിർത്തിയ മലങ്കരമെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് V യൗസേഫ് തിരുമേനി ഒരു വലിയ മഹാൻ തന്നെ ആയിരുന്നു എന്നതിന് സംശയം ഇല്ല. മഹാനായ മാർ ദീവന്നാസ്യോസ് അഞ്ചാമൻ വലിയ തിരുമേനിയുടെ 175-ാമതു ജന്മവാർഷികം സമീപമായിരിക്കുന്ന സന്ദർഭത്തിൽ തിരുമേനിയുടെ സ്മരണ പുതുക്കിക്കൊണ്ട് അപേക്ഷിക്കുന്നു:-

## അപേക്ഷ

അഹറോനെപോലെ ദൈവത്താൽ വിളിക്കപ്പെട്ട് അഭിഷിക്തനാക്കി നിയോഗിക്കപ്പെടുകയും; വി. അന്ത്യോഖ്യാ സിംഹാസനത്തിൽനിന്നും മലങ്കര യാക്കോബായ സുറിയാനി സഭയ്ക്കുവേണ്ടി ഇടയത്വത്തിന്റെ അംശവടി കൊടുത്തു അയയ്ക്കപ്പെടുകയും ചെയ്ത മാർ ദീവന്നാസ്യോസേ, സർവ്വശക്തനായ ദൈവത്തോട് ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമെ!

ആചാര്യേശാ! മിശിഹാ കുദാ-ശകളർപ്പിച്ചോ
രാചാര്യൻമാർക്കേകുക പുണ്യം-നാഥാസ്തോത്രം

## മലങ്കര യാക്കോബായ സുറിയാനി ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ 1910 – 1927



**നി.വ.ദി.ശ്രീ. മോർ സേവേറിയോസ് ഗീവറുഗീസ് തിരുമേനി**

**ജനനം : 12- 11- 1851** **മരണം : 11-6-1927**

**(ഇദ്ദേഹം ഇടവഴിക്കൽ ഫീലിപ്പോസ് കശീശായുടെ ഇളയപുത്രനാണ്)**

# മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും
# ഇ. എം. ഫിലിപ്പും

പുലിക്കോട്ടിലെ ഒന്നാമത്തെ മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്താ കോട്ടയത്തു പഴയ സിമ്മനാരി സ്ഥാപിച്ച് 1815 ൽ വൈദീക വിദ്യാഭ്യാസം ആരംഭിച്ചപ്പോൾ ഇടവഴിക്കൽ പീലിപ്പോസ് ശെമ്മാശൻ (പിന്നീട് പീലിപ്പോസ് കശീശാ) ആദ്യവിദ്യാർത്ഥികളിൽ ഒരാളായി ചേർന്നു പഠിച്ചു. അന്നു മുതൽ പീലിപ്പോസ് ശെമ്മാശന് ഈ മെത്രാപ്പോലീത്തായോടും; മെത്രാപ്പോലീത്തായ്ക്ക് ശെമ്മാശനോടും പരസ്പരം സ്നേഹബഹുമാനങ്ങൾ ഉണ്ടായിരുന്നു. ഈ സൗഹാർദ്ദബന്ധം മൂന്നു തലമുറക്കാലത്തോളം പുലിക്കോട്ടിൽ കുടുംബവും ഇടവഴിക്കൽ കുടുംബവും തമ്മിൽ തുടർന്നു പുലിക്കോട്ടിലെ രണ്ടാമത്തെ മാർ ദിവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്താവരെ നിലനിന്നിരുന്നു. ഒന്നാമത്തെ മാർ ദീവന്നാസ്യോസിന്റെ അനന്തിരവൻ ഇട്ടൂപ്പുകത്തനാർ പീലിപ്പോസ് കശീശായുടെ സതീർത്ഥ്യനും സ്നേഹിതനുമായിരുന്നു. പിന്നീട് നാട്ടുകാരിൽ ഒരാളെ മെത്രാനായി വാഴിപ്പിക്കണമെന്നു നിശ്ചയിച്ച് വി. യാക്കൂബ് ദ്വിതീയൻ പാത്രിയർക്കീസ് ബാവായ്ക്ക് എഴുതി അയച്ച് അനുവാദം വരുത്തിക്കൊണ്ട് പുലിക്കോട്ടിൽ യൗസേഫ് കത്തനാരെ നിർബന്ധിച്ച് വേണ്ട എഴുത്തുകളോടെ മർദ്ദീനിലേക്കയച്ച് വി. പാത്രിയർക്കീസ് ബാവായെക്കൊണ്ട് മെത്രാപ്പോലീത്തായായി വാഴിപ്പിച്ചത് പീലിപ്പോസ് കശീശായായിരുന്നു എന്ന് മുൻപ് പറഞ്ഞിട്ടുണ്ടല്ലൊ. പുലിക്കോട്ടുകുടുംബവും ഇടവഴിക്കൽ കുടുംബവും തമ്മിൽ രണ്ടുതലമുറയ്ക്ക്മുമ്പ് ആരംഭിച്ച സൗഹാർദ്ദബന്ധം ഈ സംഭവത്തോടുകൂടെ പൂർവ്വാധികം ബലപ്പെട്ടു.

ഇടവഴിക്കൽ മാത്യു പീലിപ്പോസ് (ഇ.എം.ഫിലിപ്പ്) ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട് - എന്റെ കുടുംബത്തോട് മെത്രാപ്പോലീത്തായ്ക്കും അദ്ദേഹത്തോടു ഞങ്ങൾക്കും ഒരു പ്രത്യേക സ്നേഹം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ ജോലി ചെയ്യാൻ തുടങ്ങിയതിൽ പിന്നെ പൂർവ്വസ്നേഹം വർദ്ധിച്ചുകൊണ്ടിരുന്നതെയുള്ളൂ...... ശിരസ്സു അളന്ന് അഭിപ്രായം പറയുന്ന ഡോക്ടർ തേഷ്ടൻ സായ്പ് കോട്ടയത്തുവന്നപ്പോൾ മെത്രാപ്പോലീത്തായുടെയും എന്റെയും തലയളക്കാൻ ഇടയായി. അപ്പോൾ അദ്ദേഹം പറഞ്ഞത്, ''മെത്രാപ്പോലീത്തായ്ക്ക് ചേർച്ചയായ സെക്രട്ടറി എന്നാണ്. സ്വഭാവത്തിലും ഞങ്ങൾ തമ്മിൽ വളരെ ഐകരൂപ്യം ഉണ്ടായിരുന്നു.'' (മലങ്കരസഭയുടെ രഹസ്യപേടകം; രണ്ടാം പതിപ്പ്; പേജ് 118, 119 കാണുക).

1862 മകരം ഒന്നാം തീയതി ചേർത്തല ഡിസ്ട്രിക്റ്റ് സ്കൂൾ ഹെഡ്മാസ്റ്ററായി ചാർജ്ജെടുക്കണമെന്നുള്ള സർക്കാർ ഉത്തരവുമായി അനുഗ്രഹവും യാത്രാനുവാദവും ചോദിക്കുവാൻ ഇ.എം. ഫിലിപ്പ് പുലിക്കോട്ടിൽ തിരുമേനിയുടെ അടുക്കൽ ചെന്നു വിവരം ധരിപ്പിച്ചു. അപ്പോൾ സിമ്മനാരിക്കേസ് ആലപ്പുഴ ജില്ലാക്കോടതിയിൽ തുടർച്ചയായി വിസ്തരിക്കാൻ തുടങ്ങിയ സമയമായിരുന്നു. ജോലി



## ഇ.എം. ഫിലിപ്പ് ഇടവഴിക്കൽ

ജനനം 28-1-1857 മരണം 25-8-1914

(ഇദ്ദേഹം ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെ പൗത്രനാണ്)

**150-ാം ജന്മവാർഷികം (2007)**

ക്കാര്യം അറിഞ്ഞപ്പോൾ തിരുമേനി പ്രദർശിപ്പിച്ച ദുഃഖവും നെടുവീർപ്പും ഫിലിപ്പിനെ വല്ലാതെ ഇളക്കി. താൻ വിട്ടുപോയാൽ കേസു **നടത്താൻ** ആളില്ലാതെ സമുദായ കാര്യത്തിൽ മൊത്തത്തിൽ വരാൻ പോകുന്ന നാശങ്ങളും എല്ലാം വാക്ചാതുര്യത്തോടെ തിരുമേനി പറഞ്ഞപ്പോൾ; കിട്ടിയ സർക്കാർ ജോലി ഉപേക്ഷിച്ച് 1882 ജനുവരി മുതൽ ഇ.എം. ഫിലിപ്പ് സിമ്മനാരിക്കേസു നടത്തിപ്പിന്റെ ചുമതല ഏറ്റെടുക്കുകയാണ് ചെയ്തത്. (രഹസ്യപേടകം; പേജ് 31)

"ഉടനെ ഒരു നിവൃത്തിയുണ്ടാക്കിയില്ലെങ്കിൽ സുറിയാനിസഭയും വിശ്വാസവും മലങ്കരെ ഇല്ലാതായി പോകും" എന്നും മറ്റുമുള്ള തന്റെ പിതാമഹൻ പീലിപ്പോസ് കശീശായുടെ മനോവേദനയോടും നിർബന്ധത്തോടുംകൂടിയുള്ള അഭ്യർത്ഥനയ്ക്കു വഴങ്ങി മെത്രാൻ പട്ടം ഏറ്റുവന്നു 17 വർഷം പിന്നിട്ടിട്ടും; നിയമാനുസരണഭരണാധികാരം ഉറപ്പിക്കുവാൻ സാധിക്കാതെ, കടുത്ത പ്രതിസന്ധിയിൽ ഉഴലുന്ന മാർ ദീവന്നാസ്യോസ് തിരുമേനി ഹൃദയവേദനയോടെ ഇ.എം. പീലിപ്പോസിന്റെ സേവനം ഒഴിച്ചു കൂടാനാവാത്ത ആവശ്യമായി നിർബ്ബന്ധിച്ചു പറഞ്ഞപ്പോൾ; മുമ്പ് തന്റെ വല്യപ്പൻ ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെ നിർബ്ബന്ധത്തിനു വഴങ്ങി മെത്രാൻ പട്ടം ഏറ്റുവന്ന തിരുമേനിയോടുള്ള കടപ്പാടും പ്രതിബന്ധതയും ഓർത്തിട്ടും കൂടെ ആയിരിക്കണം പുലിക്കോട്ടിൽ തിരുമേനിയുടെ ആജ്ഞയ്ക്ക് പീലിപ്പോസ് വഴങ്ങി സർക്കാർ ജോലി ഉപേക്ഷിച്ചത്.

1882-ൽ മലങ്കര അസോസ്യേഷന്റെയും മാനേജിങ്ങ് കമ്മട്ടിയുടെയും സെക്രട്ടറിയായി ഇ.എം. ഫീലിപ്പിനെ തിരഞ്ഞെടുത്തു. 1910 വരെ ഈ രണ്ടു സ്ഥാനങ്ങളും തുടർച്ചയായി ഫിലിപ്പ് വഹിച്ചിരുന്നു. സിമ്മനാരി വ്യവഹാരം മുതലായത് നടത്താൻ തന്നെ ചുമതലപ്പെടുത്തിയതും സെക്രട്ടറി എന്ന നിലയിലായിരുന്നു. അതിനും പുറമെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ എല്ലാ എഴുത്തുകുത്തുകൾക്കും ആലോചനകൾക്കും പ്രൈവറ്റ് സെക്രട്ടറിയുടെ നിലയിലും തിരുമനസ്സുകൊണ്ട് തന്നെ നിയമിച്ചിരുന്നു. അതിനാൽ സമുദായ സംബന്ധവും സിമ്മനാരി സംബന്ധവുമായുണ്ടായ എല്ലാ കാര്യങ്ങളിലും ഏറെക്കുറെ ഇ.എം. പീലിപ്പോസിനു പ്രവേശനവും സംബന്ധവും ഉണ്ടായിരുന്നു. (രഹസ്യപേടകം; പേജ് 110)

കോട്ടയത്ത് ഒരു ഇംഗ്ലീഷ് ഹൈസ്കൂൾ സ്ഥാപിക്കണമെന്നുള്ളത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ വലിയ ആഗ്രഹങ്ങളിൽ ഒന്നായിരുന്നു. അതിൻപ്രകാരം സ്കൂൾ സ്ഥാപിച്ച് വിദ്യാഭ്യാസം ആരംഭിച്ചത് 1893 ജനുവരി 30-ന് ആയിരുന്നു. അതിന്റെ ചരിത്രചുരുക്കം പിച്ചള തകിടിൽ ഇംഗ്ലീഷിൽ എഴുതി സ്ഥാപിച്ചിട്ടുണ്ട്. അതിന്റെ മലയാള പരിഭാഷ ഇപ്രകാരമാണ്-

"കഴിഞ്ഞുപോയ ആലപ്പുഴ മ.രാ.രാ. ജെയിംസ് ഡാറാ അവർകളുടെ ആലോചനപ്രകാരവും ദ്രവ്യസഹായത്താലും 1888-ൽ ഈ കെട്ടിടം പണി ആരംഭിച്ചു. മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ **പരിശ്രമങ്ങളാലും ഔദാര്യങ്ങളാലും** 1892-ൽ പണിപൂർത്തിയാക്കപ്പെട്ടു. ശ്രീമൂലം

തിരുനാൾ ജി.സി.എസ്.ഐ. വലിയതമ്പുരാൻ തിരുവിതാംകൂർ മഹാരാജാവായും മ.രാ.രാ. എച്ച്. ബി. ഗ്രിഗ് സായ്പ് അവർകൾ ബ്രിട്ടീഷ് റസിഡണ്ടായും എത്രയും പരിശുദ്ധമുള്ള മൂന്നാമത്തെ പത്രോസ് മാർ ഇഗ്നാത്തിയോസ് അവർകൾ അന്ത്യോഖ്യാസിംഹാസനത്തിന്റെ പാത്രിയർക്കീസായും വാഴുന്ന കാലത്ത് 1893 ജനുവരി 30–ാം തീയതി കോട്ടയം ദിവാൻ പേഷ്ക്കാർ മ.രാ.രാ. ടി. രാജരാമരായർ ബി.എ. അവർകളാൽ ഈ കെട്ടിടം വിദ്യാരംഭത്തിനായി തുറക്കപ്പെട്ടു.'' (ഇടവക പത്രിക; പുസ്തകം 2; ലക്കം 1).

ഈ സ്കൂളിന് അതിന്റെ സ്ഥാപകന്റെ പേരിൻപ്രകാരം Mar Dionysius Seminary എന്നു നാമകരണം ചെയ്തു. വരുമാനം തീരെ കുറവായിരുന്നതിനാൽ സ്കൂൾ നടത്തിപ്പു വളരെ പ്രയാസത്തിലായിരുന്നു. സ്കൂളിനു പോഷക ധനം ഉണ്ടാക്കുന്നതിന് ഒരു ഷോടതി (ലോട്ടറി) നടത്തുവാൻ തീരുമാനിച്ചു. തിരുവിതാംകൂർ അശ്വതിതിരുനാൾ തമ്പുരാൻ തിരുമനസ്സുകൊണ്ടും വലിയ കോയി തമ്പുരാൻ തിരുമനസ്സുകൊണ്ടും ഷോടതിയുടെ രക്ഷാധികാരികളായിരുന്നു. താഴെ പറയുന്നവരെ നിർവാഹകസംഘസാമാജികന്മാരായി നിശ്ചയിച്ചു.

1). പ്രസിഡണ്ട് - നി.വ.ദി. ശ്രീ. മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്താ

2). ഖജാൻജി - നി.വ.ദി. ശ്രീ. മാർ ഗ്രീഗോറിയോസ് ഗീവറുഗീസ്. (പരുമല) മെത്രാപ്പോലീത്താ

3). മാനേജർ-ദിവ്യശ്രീ. വട്ടശേരിൽ ഗീവറുഗീസ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ്)

4). ബ്രഹ്മശ്രീ. വയക്കരെ നാരായണൻ മൂസ്സ്

5). മി. റ്റി. സി. പുന്നൻ ജഡ്ജി

6). മി. കുമാരമേനവൻ വക്കീൽ

7). മി. കെ. റ്റി. കോശി വക്കീൽ

8). മി. കുന്നുംപുറത്തു സി. ചെറിയാൻ

9). മി. കെ.സി. മാമ്മൻ മാപ്പിള ബി.എ. ഹെഡ്മാസ്റ്റർ

10). മി. ജി. അലക്സാണ്ടർ ബി.എ. അസിസ്റ്റന്റ് മാസ്റ്റർ

11). മി. കെ.സി. ഉണ്ണിട്ടൻ ബി.എ. അസിസ്റ്റന്റ് മാസ്റ്റർ

കൂട്ടുസെക്രട്ടറിമാർ-

12). മി. കെ.ഐ. വറുഗീസ് മാപ്പിള (മലയാള മനോരമ പത്രാധിപർ)

13). മി. ഇ.എം. ഫിലിപ്പ് (ഇടവക പത്രിക പത്രാധിപർ)

ഷോടതി മാനേജർ വട്ടശേരിൽ വി.ജെ. ഗീവറുഗീസ് കത്തനാർ അവതരിപ്പിച്ച റിപ്പോർട്ടിൽ, ടിക്കറ്റ് ഒന്നിന് ഒരു **രൂപാ പ്രകാരം കമ്മീഷൻ കഴിച്ച് വിറ്റു പണം കിട്ടിയത് രൂപാ 72267 അണ 13. ലോട്ടറി നടത്തിപ്പു ചിലവുകൾ, സമ്മാനം**

കൊടുത്ത സംഖ്യ ഇവ കുറവു ചെയ്യാനുണ്ട്. ഷോടതി നടത്തിപ്പു വിജയപ്രദമാക്കുന്നതിൽ ഇ.എം.ഫിലിപ്പ് നിർവ്വഹിച്ച പങ്കിനെക്കുറിച്ച് മാനേജർ റിപ്പോർട്ടിൽ പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്:-

"പൊതുവെ ഇങ്ങനെ എല്ലാവർക്കും വന്ദനം പറയുന്ന കൂട്ടത്തിൽ ഷോടതിയുടെ നടത്തിപ്പിൽ എന്റെ പ്രധാനസഹായിയും അതിന്റെ ഭാരം മിക്കവാറും തന്നത്താൻ വഹിച്ചവനുമായ മിസ്റ്റർ ഇ.എം. ഫിലിപ്പിനെപ്പറ്റി പ്രത്യേകമായി അഭിനന്ദിക്കാതിരിക്കുന്നത് ഒരിക്കലും വിഹിതമല്ല. ഗൗരവാവഹങ്ങളായ മറ്റ് അനേകം സംഗതികളിൽ ശോഭിച്ചിട്ടുള്ളതും സർവ്വസമ്മതവും പ്രസിദ്ധവുമായ മിസ്റ്റർ ഫിലിപ്പിന്റെ അസാമാന്യബുദ്ധിസാമർത്ഥ്യവും കാര്യപരിജ്ഞാനവും വിശ്വസ്തതയും വേഗതയും അക്ഷീണപരിശ്രമവും ഷോടതിയിൽ എന്തുമാത്രം ഫലപ്പെട്ടിട്ടുണ്ടെന്നുള്ളത് കണ്ടറിഞ്ഞവർക്കെ ശരിയായി മനസ്സിലായി ക്കൂടുകയുള്ളു. പല ആളുകൾ ചെയ്യാനുള്ളതും ഒരാളാൽ അസാദ്ധ്യവുമായ ഭാരമേറിയ ജോലികൾ മിക്കവാറും മിസ്റ്റർ ഫിലിപ്പ് തന്നെയാണ് വഹിച്ചത്. അതുകൊണ്ട് ഈ സന്ദർഭത്തിൽ മി. ഫിലിപ്പിനോടുള്ള വിശേഷവിധിയായ കൃതജ്ഞതയും പ്രസ്താവിച്ചുകൊള്ളുന്നു." (ഇടവക പത്രിക; പുസ്തകം 10; ലക്കം 2)

ഇ.എം. ഫിലിപ്പ് പറയുന്നത് - "ഒരു മാനേജരും ഒന്നോ രണ്ടോ സെക്രട്ടറിമാരും മൂന്നു നാലു റൈട്ടറന്മാരും കൂടി ചെയ്യേണ്ട ജോലികളെല്ലാം ഈ കാര്യത്തിൽ ഞാൻ ചെയ്തു എന്നും, ടിക്കറ്റ് വിൽപ്പനയ്ക്ക് ഏജന്റന്മാർക്കു കൊടുത്തിട്ടുള്ള കമ്മീഷന്റെ ചുരുങ്ങിയ ക്രമത്തിന് എന്റെ സ്വന്ത കൈയ്യിനാൽ ചില്ലറ വിറ്റ ടിക്കറ്റുകൾക്ക് കമ്മീഷൻ എടുക്കുന്നതായാൽ 350 രൂപായോളം എനിക്കു കിട്ടാവുന്ന ആദായം ഞാൻ ഉപേക്ഷിച്ചു എന്നും മറ്റുമാണ്" (കൂടുതൽ വിവരങ്ങൾക്ക് രഹസ്യപേടകം; അദ്ധ്യായം പത്ത് കാണുക)

മാർ ദീവന്നാസ്യോസ് സിമ്മനാരി ഹൈസ്കൂളിന്റെ കറസ്പോണ്ടന്റായും, സെക്രട്ടറിയായും, ഇടയ്ക്കു ചുരുങ്ങിയകാലം മാനേജരായും ഇ.എം. പീലിപ്പോസ് സേവനം (1892-1909) അനുഷ്ഠിച്ചിട്ടുണ്ട്.

സുറിയാനി സഭയുടെ മതസംബന്ധമായ എല്ലാ ഉപദേശങ്ങളേയും ആചാരങ്ങളേയും കുറിച്ച് പാശ്ചാത്യരുടെ ഇടയിൽ മാത്രമല്ല, മലയാളദേശത്തും സുറിയാനിസഭാംഗങ്ങൾക്കിടയിൽ പോലും ഉണ്ടായിരുന്ന ദുരഭിപ്രായങ്ങളെ നീക്കുവാൻ മലങ്കര ഇടവക പത്രികവഴിയായും; ലണ്ടനിലെ ചർച്ച് ടൈംസ്, അമേരിക്കയിലെ ലിവിംഗ് ചർച്ച് എന്നീ വളരെ പ്രചാരമുള്ള ആംഗ്ലിക്കൻ സഭക്കാരുടെ പത്രങ്ങളിലൂടെയും ധാരാളം ലേഖനങ്ങൾ തുടർച്ചയായി ഇ.എം. ഫിലിപ്പ് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇതു സംബന്ധിച്ച് നൂറുവർഷം (1904 ഫെബ്രുവരി 10) മുമ്പ് മലയാള മനോരമയിൽ വന്ന വാർത്ത 13-2-2004 ൽ പുനഃപ്രസിദ്ധീകരിച്ചത് - "മലങ്കര സുറിയാനി സഭയെപ്പറ്റി തുടരെ പല ഉപന്യാസങ്ങൾ, മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ നിയോഗപ്രകാരം മി.ഇ.എം.ഫിലിപ്പ് എഴുതിവരുന്നു. ലിവിംഗ് ചർച്ചിൽ മനോഹരങ്ങളായ ഓരോ പടങ്ങളും എല്ലാ ഉപന്യാസങ്ങളോടുകൂടിയും കാണുന്നു. ഈ ഉപന്യാസങ്ങളെപ്പറ്റി അത്യന്തം പ്രശം

സിച്ച് പലരും ശീമയിൽനിന്നു മിസ്റ്റർ പീലിപ്പോസിനെഴുതി വരുന്നതായും കാണുന്നു.'' (ലിവിംഗ് ചർച്ച് പത്രം എന്ന തലക്കെട്ടിൽ മലയാള മനോരമയിൽ വന്നത്). സുറിയാനി സഭയെക്കുറിച്ച് പാശ്ചാത്യരുടെ ഇടയിലും മറ്റും വളരെ മതിപ്പു വർദ്ധിപ്പിക്കുവാൻ ഈ പ്രസിദ്ധീകരണങ്ങൾമൂലം സാധിച്ചു.

മാർ ദീവന്നാസ്യോസ് തിരുമേനി കുറുപ്പുംപടിപള്ളിയിൽനിന്നും 1904 ജനുവരിയിൽ 52-ാം നമ്പരായി ഇ.എം. ഫിലിപ്പിനു അയച്ച കല്പനയിൽ; ''നമ്മുടെ സമുദായത്തിനുവേണ്ടി നീ ചെയ്തിട്ടുള്ളതും ഇപ്പോൾ ചെയ്തുവരുന്നതുമായ മഹത്തായ പ്രവൃത്തികൾക്കുവേണ്ടി നിന്നിൽ എത്ര നാം സന്തോഷിക്കയും നിനക്കുവേണ്ടി എന്റെ ദൈവത്തോടു എത്രയോ നാം പ്രാർത്ഥിച്ചു വരികയും ചെയ്യുന്നു എന്ന് എന്റെ ദൈവം മാത്രം അറിയുന്നു എന്നല്ലാതെ ഒന്നൊന്നായി വിവരിച്ചു പറയാൻ നാം ശക്തനല്ല. നിന്നെക്കുറിച്ചു മൊത്തമായി പറയുന്നതായാൽ നമ്മുടെ ബലഹീനതയെ താങ്ങുവാനും നമ്മുടെ സഭയ്ക്കുവേണ്ടി യുദ്ധം ചെയ്വാനുമായി ദൈവം നമുക്കു നൽകിയ ആയുധമായി നാം വിശ്വസിക്കുന്നു..... നീ നമുക്കും നമ്മുടെ സമുദായത്തിനും വേണ്ടി ചെയ്യുന്ന എല്ലാ അദ്ധ്വാനങ്ങൾക്കും പകരം കരുണയുടെ ദൈവം നിന്നെ അനുഗ്രഹിക്കുകയും രക്ഷിക്കുകയും ചെയ്യുമാറാകട്ടെ'' എന്നു പറഞ്ഞിട്ടുള്ളതിൽനിന്നും, തിരുമേനിക്കു പീലിപ്പോസിനോടുള്ള വാത്സല്യം എത്ര വളരെയായിരുന്നു എന്നു കാണുന്നു (രഹസ്യപേടകം; പേജ് 120, 121)

പുലിക്കോട്ടിൽ തിരുമേനിയുടെ മരണത്തിനു അടുത്തു മുമ്പ് പീലിപ്പോസിനോടു കല്പിച്ചത് - ''മകനെ, നിനക്കു ഞാൻ ഒട്ടു വളരെ പണം തരാൻ കടപ്പെട്ടവനാണ്. നമ്മുടെ സിമ്മനാരിക്കു വകയില്ലാത്തതുകൊണ്ട് ആഗ്രഹംപോലെ ചെയ്വാൻ മുതലില്ലാത്തതിൽ നാം വ്യസനിക്കുന്നു. നിനക്കു ആയിരം രൂപാ തരാൻ നാം കൊച്ചുമെത്രാച്ച (വട്ടശേരിൽ )നെ പറഞ്ഞേല്പിച്ചിട്ടുണ്ട്. നമ്മുടെ ഇല്ലായ്മ ഓർത്ത് നീ അതുകൊണ്ട് തൃപ്തിപ്പെടണം. ദൈവം നിന്നെയും നിന്റെ ഭാര്യയെയും മക്കളെയും അനുഗ്രഹിക്കും. ഇപ്രകാരം പറയുകയും എന്റെ കഴുത്തിൽ കെട്ടിപ്പിടിച്ച് എനിക്കൊരു ചുംബനം തരുകയും ചെയ്തുകൊണ്ട് അദ്ദേഹം ഉറച്ചുനിലവിളിച്ചു.'' (രഹസ്യപേടകം; പേജ് 121). തിരുമനസ്സിലെ കീഴിൽ ഫിലിപ്പ് ചെയ്തിട്ടുള്ള ദീർഘകാലത്തെ പ്രയത്നങ്ങൾക്ക് പ്രതിഫലമായി പല വാഗ്ദത്തങ്ങളും; പല പ്രാവശ്യം പ്രമാണങ്ങൾ എഴുതിക്കൊടുക്കുകയും ചെയ്തിട്ടും അവയെ നിറവേറ്റാൻ കഴിയാതെ പോയത് അന്ത്യകാലത്ത് അദ്ദേഹത്തെ വിഷമിപ്പിച്ചിരുന്നു. എന്നാൽ ഇ.എം. ഫിലിപ്പിന്റെ മനോഗതം ഇപ്രകാരമായിരുന്നു-'' അദ്ദേഹത്തിന്റെ (മെത്രാപ്പോലീത്താ) കീഴിൽ ജോലി ചെയ്വാൻ തുടങ്ങിയതിൽ പിന്നെ പൂർവ്വസ്നേഹം വർദ്ധിച്ചുകൊണ്ടിരുന്നതെയുള്ളൂ. എന്റെ ശമ്പളത്തെക്കുറിച്ചും മറ്റും അദ്ദേഹം ചെയ്തിരുന്ന വാഗ്ദത്തങ്ങൾ നിറവേറ്റാതിരിക്ക മുതലായി തമ്മിൽ മുഷിയാൻ പല സന്ദർഭങ്ങളും കാരണങ്ങളും ഉണ്ടായിരുന്നിട്ടും അവയ്ക്കൊക്കെയും ഞാൻ മനസ്സുകൊണ്ട് സമാധാനങ്ങളും ഒഴിവുകഴിവുകളും വിചാരിച്ച് അടങ്ങുകയല്ലാതെ ഒരു അതൃപ്തിയും ഒരിക്കലും എനിക്കു

തോന്നിയിട്ടില്ല. എന്നോടു അദ്ദേഹത്തിന്റെ മനസ്സും ഇപ്രകാരം തന്നെയായിരുന്നു എന്നാണെന്റെ വിശ്വാസം.'' (രഹസ്യപേടകം; പേജ് 119).

തൃപ്പൂണിത്തുറ നടമേൽ പള്ളിക്കാർ സ്വർണ്ണവും വെള്ളിയുംകൊണ്ട് തീർപ്പിച്ച് സമ്മാനിച്ച മെഡൽ, എം.ഡി. സിമ്മനാരിയിൽ കൂടിയ ഒരു വലിയ സദസ്സിൽവച്ച് വി. മാർ ഗ്രീഗോറിയോസ് ഗീവറുഗീസ് (പരുമല തിരുമേനി) മെത്രാപ്പോലീത്താ, ഇ.എം. ഫിലിപ്പും അദ്ദേഹത്തിന്റെ പിതാക്കന്മാരും സുറിയാനിസഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങളെ ശ്ലാഘിച്ചും സ്തുതിച്ചും പ്രസംഗിച്ചശേഷം പീലിപ്പോസിനെ മെഡൽ ധരിപ്പിക്കുകയുണ്ടായി. വട്ടശേരിൽ ഗീവറുഗീസ് മൽപ്പാനും (പിന്നീട് മെത്രാപ്പോലീത്താ), ഹെഡ്മാസ്റ്റർ കെ.സി. മാമ്മൻമാപ്പിള (മലയാള മനോരമ പത്രാധിപർ) യും പീലിപ്പോസിനെ വളരെ പുകഴ്ത്തി പ്രസംഗിച്ചു. മറുപടിയായി തൃപ്പൂണിത്തുറപള്ളിക്കാർക്കും മറ്റെല്ലാവർക്കും ഫിലിപ്പ് നന്ദി പറഞ്ഞ ശേഷം, പുലിക്കോട്ടിൽതിരുമേനിയെക്കുറിച്ചു പറഞ്ഞത്-''തന്നെ സ്തുതിച്ചു പറഞ്ഞതിൽ വല്ലവാസ്തവവും ഉണ്ടെങ്കിൽ അത് പരോപകാര തല്പരത, ജാതിസ്നേഹം, മതവൈരാഗ്യം മുതലായ അനേകം ഗുണാതിശയങ്ങളുടെ നിധിയാകുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അടുത്തു പരിചയിക്കയും അഭ്യസിക്കയും ചെയ്യുന്നതുകൊണ്ട് താനെ ശോഭിക്കുന്ന ആ സൂര്യനിൽനിന്നു പുറപ്പെടുന്ന പ്രകാശക്കതിരുകളെ ആകർഷിച്ചിട്ട് പ്രതിബിംബിക്കുന്ന ബുധശുക്രാധിഗ്രഹങ്ങളുടെ മങ്ങിയ പ്രകാശം മാത്രമാണ് താൻ'' എന്നത്രെ. (ഇടവകപത്രിക; പുസ്തകം; 8; ലക്കം 9). മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്തായോട്, ആത്മാർത്ഥവും നിസ്വാർത്ഥവുമായ സ്നേഹവും ഭക്ത്യാദരവുമാണ് ഇ.എം.ഫിലിപ്പിനുണ്ടായിരുന്നതെന്നു മേൽപറയപ്പെട്ടിട്ടുള്ള അദ്ദേഹത്തിന്റെ എല്ലാ ഉദ്ധരണികളിൽനിന്നും ഗ്രഹിക്കാം.

കേസുകൾ നടത്തിക്കൊണ്ടു പോകുവാനും തിരുമേനിയുടെ നിത്യാവശ്യങ്ങൾ നടത്തുവാൻപോലും പണം ഇല്ലാതെ ഞെരുക്കം അനുഭവിച്ചുകൊണ്ടിരുന്ന കാലഘട്ടമായിരുന്നു അക്കാലത്തേത്. ആലപ്പുഴയിൽ താമസിക്കുന്നതിനിടയിൽ തിരുമേനിയും മാലിത്ര അച്ചനും ഇ.എം. ഫിലിപ്പും ഒന്നു രണ്ടു ദിവസങ്ങൾ പട്ടിണികിടന്നിരുന്നു. പല അവസരങ്ങളിലും പണം ഇല്ലാഞ്ഞ് തന്റെ വെള്ളിപാത്രങ്ങളും മറ്റു പണ്ടങ്ങളും പണയപ്പെടുത്തേണ്ടി വന്നിട്ടും ഉണ്ട്. മെത്രാപ്പോലീത്തായുടെ അക്കാലത്തെ അവസ്തപരമദയനീയമാംവണ്ണം സഹതാപാർഹമായിരുന്നു. മെത്രാപ്പോലീത്താ തിരുമേനിയുടെയും സമുദായത്തിന്റെയും സുഖദുഃഖങ്ങളെ തന്റെ സ്വന്ത സുഖദുഃഖങ്ങളായി എണ്ണി തിരുമേനിയുടെ സന്തതസഹചാരിയായും കാര്യാലോചനക്കാരനായും പ്രൈവറ്റ് സെക്രട്ടറിയായും, പ്രത്യേകിച്ചും കേസു നടത്തിപ്പിന്റെ നിർവ്വാഹകസാരഥിയായും ഇ.എം. പീലിപ്പോസ് മെത്രാപ്പോലീത്തായുടെ വലങ്കയ്യായി നിന്നു പ്രവർത്തിച്ചിരുന്നു. (ശ്രീ.കെ.സി.മാമ്മൻമാപ്പിളയുടെ അവതാരിക-രഹസ്യപേടകം കാണുക).

''സുറിയാനിസഭയും വിശ്വാസവും മലങ്കരെ **ഇല്ലാതായിപോകും''** എന്ന **വിഷ**

മഘട്ടത്തിൽ ആശങ്കാകുലനായി ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെ ശ്രമത്താൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായെക്കൊണ്ട് മെത്രാപ്പോലീത്തായായി വാഴിച്ചു വന്നു ചേർന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ തുടർന്നുള്ള ശ്രമങ്ങൾ ഫലപ്രാപ്തിയിൽ എത്തിക്കാണുംമുമ്പേ പീലിപ്പോസ് കശീശായും അദ്ദേഹത്തിന്റെ പുത്രൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും നിര്യാണം പ്രാപിച്ചുപോകയും അവർ ഇരുവരെയും കോട്ടയം വലിയപള്ളിയുടെ തെക്കുവശം ചമയപ്പുര മുറിയിൽ (മാർ സേവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്തായുടെ കബർ സ്ഥിതി ചെയ്യുന്ന മുറി) കബറടക്കപ്പെടുകയും ചെയ്തു. (ഇതിൽ കൊടുത്തിട്ടുള്ള കബറുകളുടെ ചിത്രം കാണുക). എന്നാൽ സർവ്വത്ര താറുമാറായി തീർന്നിരുന്ന മലങ്കര സുറിയാനി സഭയുടെ വിശ്വാസവും, അന്യാധീനമായി പോയിരുന്ന പള്ളികളും സ്ഥാപനങ്ങളും സിമ്മനാരിക്കേസിലൂടെയും മറ്റു പള്ളിക്കേസുകളുടെ വിധികളിലൂടെയും വീണ്ടെടുത്തു നിലനിർത്തുവാൻ ദൈവത്തിന്റെ ബലമുള്ള ഭുജംകൊണ്ട് മാർ ദീവന്നാസ്യോസ് യൗസേഫ് തിരുമേനിക്കു സാധിച്ചു. അതിനു തനിക്കു സഹായിയായി പീലിപ്പോസ് കശീശായുടെ പൗത്രനായ ഇ.എം.ഫിലിപ്പിനെതന്നെ ദൈവഹിതത്താൽ നിയോഗിക്കപ്പെടാൻ ഇടയായതും മഹാ അത്ഭുതം തന്നെ. കൂടാതെ മേൽപ്പറഞ്ഞ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെ അരുമ ശിഷ്യനായിരുന്ന ബ. മാലിത്ര ഏലിയാസ് കത്തനാ(ഇദ്ദേഹം 1902-ൽ നിര്യാതനായി) രുടെ വിലപ്പെട്ട സഹായവും മാർ ദീവന്നാസ്യോസ് തിരുമേനിക്കുണ്ടായിരുന്നു എന്നതും വിസ്മരിക്കാവതല്ല.

കഴിഞ്ഞ 16, 19 നൂറ്റാണ്ടുകളിൽ യഥാക്രമം പോർത്തുഗീസ് റോമൻ കത്തോലിക്കാ മിഷ്യനറിമാരിൽനിന്നും; ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റ് മിഷ്യനറിമാരിൽനിന്നും; നവീകരണകക്ഷിക്കാരിൽനിന്നും കഠിനപീഢകളായിരുന്നു മലങ്കരസുറിയാനിസഭയ്ക്ക് നേരിടേണ്ടിവന്നിരുന്നത്. മലങ്കരസുറിയാനിസഭയും വിശ്വാസവും നിലനിർത്തുവാൻ ധൈര്യമായി മുന്നിട്ടിറങ്ങി; പോർത്തുഗീസുകാരോടു ഇട്ടിതൊമ്മൻ കത്തനാരും; മറ്റു രണ്ടുകൂട്ടരോടു ഇടവഴിക്കൽ പീലിപ്പോസ് കശീശായും അദ്ദേഹത്തിന്റെ പുത്രൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും ജീവന്മരണപോരാട്ടം തന്നെ നടത്തിയിരുന്നു. തന്മൂലം അനേകം പീഡകൾക്ക് ഇവർ വിധേയരായി തീരുകയും ചെയ്തിരുന്നു. സത്യവിശ്വാസം നിലനിർത്തുവാൻ ചെയ്ത മഹത്തായ സേവനത്തിന്റെയും ഏറ്റിട്ടുള്ള പീഡകളുടെയും നിമിത്തം ഇടവഴിക്കൽ അച്ചന്മാരായ പീലിപ്പോസ് കശീശായുടെയും കോറി പീലിപ്പോസിന്റെയും നിത്യസ്മാരകമായി ഒരു മാർബിൾ ശിലാസ്തംഭം മലങ്കരയുടെ മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്തായാൽ കോട്ടയം വലിയപള്ളിയുടെ വടക്കുവശം മാളികമുറിയിൽ സ്ഥാപിക്കുകയും; പ്രസ്തുതമുറിക്ക് "KAS AND KORI PHILIPOS MEMORIAL HALL" എന്നു നാമകരണം ചെയ്യുകയും ചെയ്തിട്ടുള്ളതുമാകുന്നു. (മാർബിൾ ശിലാസ്തംഭത്തിന്റെ ചിത്രം കാണുക) ഈ ചരിത്രസ്മാരകം മലങ്കരസുറിയാനിസഭയുടെ മുഴുവൻ ചരിത്രസ്മാരകമായി തീർന്നിട്ടുള്ളതും, പള്ളി ഇടവകക്കാർ അത് സൂക്ഷിച്ചു നിലനിർത്തുന്ന **പക്ഷം**

**അതിന്റെ ക്രെഡിറ്റ് കോട്ടയം വലിയപള്ളിയ്ക്കുള്ളതായിരിക്കുകയും** ചെയ്യും.

മലങ്കരസുറിയാനി സഭയുടെ എല്ലാ ഐശ്വര്യങ്ങൾക്കും കാരണഭൂതനായി ഗണിക്കപ്പെട്ടു പോരുന്ന മഹാനായ മലങ്കരയുടെ പുലിക്കോട്ടിൽ **മാർ** ദീവന്നാസ്യോസ് V **യൗസേഫ്** വലിയ മെത്രാപ്പോലീത്തായുടെ **175-ാമതും;** തിരുമനസ്സിലെ **വിശ്വസ്ഥനും** ഉത്തമ ആലോചനക്കാരനും വലങ്കയ്യുമായിരുന്ന സെക്രട്ടറി ഇടവഴിക്കൽ മാത്യു പീലിപ്പോസ് അഥവാ ഇ.എം. ഫിലിപ്പിന്റെ **150-ാമതും** ജന്മവാർഷികം 2007-ാം മാണ്ടിൽ തന്നെ വന്നുചേർന്നിരിക്കുന്നു **എന്നുള്ളതും** ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

---

പീലിപ്പോസ് കശീശായുടെയും പീലിപ്പോസ് കൊറെപ്പിസ്ക്കോപ്പാ യുടെയു സ്മാരക മാർബിൾ ശിലാസ്തംഭവും അതിലെ ലിഖിതങ്ങളും (മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്തായാൽ കോട്ടയം വലിയപള്ളി മാളികമുറിയിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നത്)

KAS AND KORI PHILIPOS
MEMORIAL HALL
Erected 1909
To the glory of God and the memory of
The Rev. Edavazhikal Philipose
and his son
TheVery Rev. Kori Philipose
Both priests of this church
Who having died respectively on
28th Nison (May 10) 1867 aged 68
and 14th 1yor (May 26) 1875 aged 43,
Lie buried **within its precincts**
Awaiting **resurrection.**
Lord comfort **them in Thy Paradise**
And help **us by their prayers**

This tablet was **set up by Most Rev. Mar** Dionysius Metropolitan **of Malabar in** loving appreciation **of their zealous** labours to maintain **the Orthodox** Faith, despite persecutions **by the** heretic Metran **Mathew Athanasius.**
**A.D. 1908**

**Ed. Jones & Co.**

# സത്യവിശ്വാസ സംരക്ഷകന്മാരായ
# രണ്ടു ശ്രേഷ്ഠപിതാക്കന്മാർ



**ദിവ്യശ്രീ. ഇടവഴിക്കൽ പീലിപ്പോസ് കശീശാ**

ജനനം : 1799 മരണം : 10-5-1867



**വന്ദ്യ ദിവ്യശ്രീ. ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ**

**(മാർ സെവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്തായുടെ ജ്യേഷ്ഠൻ)**

ജനനം 1832 മരണം 26-6-1876

# ഒരു ചരിത്രസ്മാരകത്തിന്റെ ദാരുണമായ അന്ത്യം

**ദൈവത്തിന്റെ അഭിഷിക്തന്മാരായ മൂന്നു പിതാക്കന്മാർ കോട്ടയം വലിയ പള്ളി പഴയപ്പുരമുറിയിൽ അന്ത്യവിശ്രമം കൊള്ളുന്ന കബറുകളുടെ ചിത്രം (2005 ഡിസംബർ 10-ന് പൊളിച്ചു മാറ്റപ്പെട്ടതിനു മുമ്പുള്ളത്.)**



(മദ്ധ്യത്തിൽ) മാർ സേവേറിയോസ് ഗീവറുഗീസ് **മെത്രാപ്പോലീത്തായുടെ കബർ. അതിന്റെ ഇരുവശങ്ങളിലും താഴെ → അടയാളം കൊടുത്തിട്ടുള്ളത് - ഇടവഴിക്കൽ ഫീലിപ്പോസ് കശീശായുടെ (മെത്രാപ്പോലീത്തായുടെ പിതാവ്)യും; ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെ (മെത്രാപ്പോലീത്തായുടെ ജ്യേഷ്ഠൻ) യും കബറുകൾ സ്ഥിതി ചെയ്യുന്നത് കാണുക.**

---

19-ാം നൂറ്റാണ്ടിൽ ബ്രിട്ടീഷ് പ്രൊട്ടസ്റ്റന്റ് മിഷ്യനറിമാരിൽനിന്നും; മലങ്കരയിലെ നവീകരണ (പ്രൊട്ടസ്റ്റന്റ്) കക്ഷികളിൽനിന്നും മലങ്കര സുറിയാനി സഭയെ വീണ്ടെടുത്ത് സത്യവിശ്വാസം നിലനിർത്തുവാൻ തങ്ങളുടെ ജീവിതം മുഴുവൻ ചിലവഴിച്ചവരായിരുന്നു ഇടവഴിക്കൽ ഫീലിപ്പോസ് കശീശായും പുത്രൻ ഫീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും. ജയിൽ വാസം, പിഴശിക്ഷ, ദേഹോപദ്രവം ഉൾപ്പെടെ പലവിധ പീഡകൾ ഇവർക്കു സഹിക്കേണ്ടി വന്നിരുന്നു.

വി. അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ മുടക്കപ്പെട്ട നവീകരണ തലവനായിരുന്ന പാലക്കുന്നത്തു മത്യൂസ് അത്താനാസ്യോസിന്റെ വേദവിപരീതത്തെ അംഗീകരിച്ചിരുന്ന ഒരു പട്ടക്കാരനും കുറെ ആളുകളും അക്കാലത്ത് കോട്ടയം

വലിയപള്ളിയിൽ ഉണ്ടായിരുന്നു. എന്നാൽ മേൽപറയപ്പെട്ട ഇടവഴിക്കൽ **അച്ച** ന്മാർ അത്താനാസ്യോസിന്റെ വേദവിപരീതത്തെ ശക്തമായി എതിർത്തുപോന്നു. തന്മൂലം **ഇവർ** ആ മെത്രാനാൽ പലവിധത്തിൽ പീഡിപ്പിക്കപ്പെട്ടിരുന്നു. **1860** ഫെബ്രുവരി 12 ഞായറാഴ്ച വലിയപള്ളി മദ്ബഹായിൽ അംശവസ്ത്രങ്ങൾ **എല്ലാം ധരിച്ച്** പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ വി. കുർബ്ബാന അർപ്പിക്കുവാനായി പ്രാർത്ഥിച്ചു നിൽക്കുമ്പോൾ എതിർ വിഭാഗക്കാരായ ചിലർ വന്ന് അദ്ദേഹത്തെയും പിതാവ് പീലിപ്പോസ് കശീശായെയും മറ്റും ഗുരുതരമായി ദേഹോപദ്രവം ചെയ്ത് പള്ളിയിൽനിന്നും പുറത്താക്കുകയുണ്ടായി. അടികൊണ്ട് പീലിപ്പോസ് കശീശായുടെ ഒരു മകൻ താമസിയാതെ മരിക്കുകയും ചെയ്തു. (മലങ്കരസഭയുടെ രഹസ്യപേടകം; പേജ് 11). ഇടവഴിക്കൽ അച്ചന്മാർക്ക് പള്ളിയ്ക്കകത്തു പ്രവേശനം ലഭിക്കാതെ വന്നതിനാൽ വലിയ പള്ളിയുടെ തെക്കുവശം ചമയപ്പുരമുറിയിലാണ് (മാർ സേവേറിയോസിന്റെ കബർ സ്ഥിതി ചെയ്യുന്ന മുറി) തുടർന്ന് 26 വർഷക്കാലം ഇടവഴിക്കൽ അച്ചന്മാർ കർമ്മാദികൾ നടത്തിപോന്നിരുന്നത്. അവിടെനിന്നുപോലും അവരെ പുറത്താക്കുവാൻ വളരെ ഉപദ്രവങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഇതിനിടയിൽ ഇടവഴിക്കൽ പീലിപ്പോസ് കശീശാ 1867-ലും; പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ 1875-ലും മരണമടയുകയാൽ വലിയപള്ളി ചമയപ്പുരമുറിയിൽ അവർ രണ്ടുപേരെയും സംസ്ക്കരിക്കുകയാണ് ചെയ്തത്. (കോട്ടയം വലിയപള്ളി സുവനീർ 1995; പേജ് 37; രഹസ്യപേടകം; പേജ് 22). തുടർന്നു ടി. സ്ഥലത്ത് കർമ്മം നടത്തി വന്നിരുന്നത് കോറി പീലിപ്പോസിന്റെ ഇളയസഹോദരൻ ഗീവറുഗീസ് കശീശായായിരുന്നു. അദ്ദേഹം പിന്നീട് മെത്രാപ്പോലീത്താ (മാർ സേവേറിയോസ് ഗീവറുഗീസ്) യായിതീരുകയും; പിൽക്കാലത്ത് അദ്ദേഹം 1927 -ൽ കാലം ചെയ്തപ്പോൾ മേൽപറഞ്ഞ തന്റെ പിതാവായ പീലിപ്പോസ് കശീശായുടെയും, ജ്യേഷ്ഠൻ കോറി പീലിപ്പോസിന്റെയും കബറുകളുടെ മദ്ധ്യത്തിലായി മാർ സേവേറിയോസ് തിരുമേനിയേയും കബറടക്കുക**യാണ്** ചെയ്തത്. ഇവർ മൂവരേയും അടുത്തടുത്ത് ചമയപ്പുരമുറിയിൽ അടക്കുവാനുണ്ടായ സാഹചര്യം മേൽപ്പറഞ്ഞതാണ്.

## പീലിപ്പോസ് കശീശായുടെ അന്ത്യാഭിലാഷം

മരണശാസനയിൽ 11-ാമത് : "ഞാൻ മരിച്ചു കഴിഞ്ഞാൽ ഉടൻ യാതൊരാഘോഷവും കൂടാതെ അടക്കത്തോടുകൂടെ കൊണ്ടുപോയി വലിയപള്ളിയുടെ തെക്കുപുറത്തെ ചമയപ്പുരയിലൊ അതിന്റെ പടിഞ്ഞാറെ വരാന്തയുടെ കീഴിലൊ അടക്കിക്കൊള്ളണം." (രഹസ്യപേടകം; പേജ് 12). ഈ അന്ത്യാഭിലാഷമനുസരിച്ചാണ് പീലിപ്പോസ് കശീശായെ പള്ളിയുടെ ചമയപ്പുരമുറിയിൽ അടക്കിയിട്ടുള്ളത്. വലിയപള്ളിയിൽനിന്നും പുറത്താക്കപ്പെട്ടശേഷം 26 വർഷങ്ങളോളം ഇടവഴിക്കൽ അച്ചന്മാർ കർമ്മം നടത്തി വന്നിരുന്ന മദ്ബഹായാണ് ഇവരുടെ കബറുകളുടെ കിഴക്കുവശത്തായി കാണുന്നത്. (മുകളിൽ കൊടുത്തിട്ടുള്ള കബറുകളുടെ ചിത്രം കാണുക).

## കബറുകൾ നീക്കപ്പെട്ടു

**"എന്റെ അഭിഷിക്തന്മാരെ തൊടരുത്, എന്റെ പ്രവാചകന്മാർക്കു ദോഷം ചെയ്കയുമരുത്."** 1. ദിന. 16: 22; സങ്കീ. 105 : 15

"ഞാൻ കാണുന്ന ആ സ്മാരകസ്തംഭം എന്ത്"? എന്ന് യോശിയാ രാജാവ് ചോദിച്ചു. ബേഥേലിലെ യാഗപീഠത്തെക്കുറിച്ച് അറിയിച്ച ദൈവപുരുഷന്റെ കല്ലറയാണ് അതെന്ന് ആ പട്ടണക്കാർ മറുപടി പറഞ്ഞു. അപ്പോൾ രാജാവ്, അത് ഇരിക്കട്ടെ അവന്റെ അസ്ഥികളെ ആരും അനക്കരുത് എന്നു കല്പിച്ചു. അങ്ങനെ അവർ അവന്റെ കല്ലറയും മറ്റൊരു പ്രവാചകന്റെ കല്ലറയും നശിപ്പിക്കാതെ വിട്ടിട്ടു പോയി. (2 രാജാ. 23 : 17, 18). അതേസമയം പൂജാഗിരിക്ഷേത്രങ്ങളിൽ യാഗം അർപ്പിച്ചവരുടെയും മറ്റും കല്ലറകൾ രാജാവ് പൊളിപ്പിച്ച് അസ്ഥികൾ ചാരമാക്കുകയും ചെയ്തതായി (2 രാജാ. 23: 1-20) കാണാം. രാജാവ് ദൈവത്തെ ഭയപ്പെട്ടിരുന്നതുകൊണ്ടും, ദൈവത്തിന്റെ അഭിഷിക്തന്മാരുടെ സ്മാരകകബറുകളെ ആദരിച്ചിരുന്നതുകൊണ്ടുമാണ് ദൈവപുരുഷന്റെയും പ്രവാചകന്റെയും കല്ലറകളെ പൊളിപ്പിക്കാതെ പോയത്.

കോട്ടയം വലിയപള്ളിയുടെ 2005-2006 -ലെ വാർഷിക റിപ്പോർട്ടി (7-5-2006) ൽ -"സേവേറിയോസ് (ഗീവറുഗീസ്) തിരുമേനിയുടെ കബറിടം പുതിയ തേക്കുതടിയിൽ തീർത്ത് അതിനു ചുറ്റുമുള്ള സ്ഥലങ്ങൾ ഗ്രാനൈറ്റ് ഇട്ടു ഭംഗിയാക്കി" എന്നാണ് പറഞ്ഞിരിക്കുന്നത്. എന്നാൽ വസ്തുത താഴെ പറയുന്നതാണ്.

2005 ഡിസംബർ 10-ന് മേൽ ചിത്രത്തിൽ കാണുന്ന മാർ സേവേറിയോസ് തിരുമേനിയുടേത് ഉൾപ്പെടെ രണ്ടു ശ്രേഷ്ഠവൈദീകരുടെയും കബറുകൾ പൊളിച്ചു കളഞ്ഞശേഷം ചമയപ്പുര മുറിയിലെ തറ മുഴുവൻ ഗ്രാനൈറ്റ് ടൈൽസ് പാകി. അതോടുകൂടി ടി. രണ്ടു വൈദീകരുടെയും കബറുകൾ നിശേഷം കാണപ്പെടാനില്ലാതായിതീർന്നു. മാർ സേവേറിയോസിന്റെ കബറിന്റെ യഥാർത്ഥ സ്ഥാനംപോലും എവിടെയാണെന്നു ഭാവിതലമുറയ്ക്കു തിരിച്ചറിയാൻ പറ്റാത്ത വിധമാണ് മുറി മുഴുവനും ടൈൽസ് പാകിയത്. തിരുമേനിയുടെ കബറിന്റെ സ്ഥാനത്ത് തേക്കുതടികൊണ്ടുള്ള ഒരു സ്തംഭം (എടുത്തുമാറ്റാവുന്നത്- Movable) മുറിയുടെ നിരപ്പായ തറയുടെ മുകളിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. കബറിന്റെ സ്ഥാനം തിരിച്ചറിവില്ലാത്ത അടുത്ത തലമുറ ഈ സ്തംഭം മറ്റൊരു സ്ഥലത്തേക്കു മാറ്റിയിട്ടാൽ തിരുമേനിയുടെ കബറിന്റെ സ്ഥിതി എന്താകും?

ചമയപ്പുരമുറിയിൽ ചില മിനുക്കു പണികൾ നടത്താൻ ഉദ്ദേശിക്കുന്നതറിഞ്ഞ് അവിടെ അടക്കപ്പെട്ടിട്ടുള്ള രണ്ടു ശ്രേഷ്ഠവൈദീകരുടെയും കബറുകൾ ചൂണ്ടിക്കാണിച്ച് അതിനു നാശം വരുത്താതെ നിലനിർത്തിക്കൊണ്ടുവേണം പണി നടത്താൻ എന്നു പള്ളി ട്രസ്റ്റിയോട് 2004-ൽ തന്നെ പറഞ്ഞു ബോദ്ധ്യപ്പെടുത്തിയിരുന്നതാണ്. **എന്നാൽ യാതൊമറിയിപ്പും** ഇല്ലാതെ 2005 ഡിസംബറിൽ കബറു**കൾ പൊളിക്കുകയും വിവരം അറിഞ്ഞു ചെന്ന് അന്വേഷിച്ചപ്പോൾ** "ഇവിടെ (ച

മയപ്പുരയിൽ) അങ്ങനെ അച്ചന്മാരെ ആരെയും അടക്കിയിട്ടില്ല എന്നാണ് **ചിലർ** എന്നോടു പറഞ്ഞത്; മുറി മുഴുവൻ ഗ്രാനൈറ്റ് ഇടുവാനാണ് നിശ്ചയിച്ചിരിക്കുന്നത്'' എന്നും മറ്റുമാണ് ട്രസ്റ്റി പറഞ്ഞത്. ചില ബാഹ്യഇടപെടൽ ഉണ്ടായത് നിമിത്തമാണ് 2004 -ൽ പറഞ്ഞതിൽനിന്നും കടകവിരുദ്ധമായ ഒരു നിലപാട് ട്രസ്റ്റി എടുത്തതെന്നാണ് മനസ്സിലാക്കേണ്ടിയിരിക്കുന്നത്. 1993 -ലും. 2004 -ലും യഥാക്രമം പ്രസിദ്ധീകരിച്ചിട്ടുള്ള മലങ്കരസഭയുടെ രഹസ്യപേടകം; കസ് ആൻഡ് കോറി പീലിപ്പോസ് എന്നീ പുസ്തകങ്ങളിലും മേൽ കൊടുത്തിട്ടുള്ള കബറുകളുടെ ചിത്രവും അതിന്റെ വിവരണങ്ങളും കൊടുത്തിട്ടുള്ളതാണല്ലൊ. പള്ളിയിൽ നിന്നു തന്നെ പ്രസിദ്ധീകരിച്ചിട്ടുള്ള വലിയപള്ളി സുവനീർ 1995-ൽ (പേജ് 37) ടി. രണ്ടു വൈദീകരെയും ചമയപ്പുരമുറിയിൽ കബറടക്കിയിട്ടുള്ളതായി രേഖപ്പെടുത്തിയിട്ടുണ്ട്. അവരുടെ കബർ നിലനിർത്തുന്നതിലേക്ക് രജിസ്റ്റർ ഉടമ്പടിയിൽ പ്രത്യേകം വ്യവസ്ഥയുള്ളതും; ഈ ഉടമ്പടിയുടെ പ്രസക്തഭാഗങ്ങൾ യഥാക്രമം 1955-ലും; 1993 ലും പ്രസിദ്ധീകരിച്ചിട്ടുള്ള മലങ്കരസഭയുടെ രഹസ്യപേടകം എന്ന ഗ്രന്ഥത്തിലെ അനുബന്ധം VI-ൽ കാണാവുന്നതുമാണ്. ഈ രജിസ്റ്റർ ഉടമ്പടിയുടെ പകർപ്പ് ട്രസ്റ്റിയെ കാണിച്ചിട്ടുള്ളതാണ്. ടി. രണ്ടു വൈദീകരുടെയും ഭവനക്കാരും, പ്രത്യേകിച്ച് 2004-ൽ മുമ്പുകൂട്ടി കബറുകളെക്കുറിച്ച് അറിയിപ്പു കൊടുത്തിരുന്ന ആളും ഈ വലിയ പള്ളി ഇടവകയിൽ ഉള്ളവരും ആയിരിക്കെ അവരുമായി ടി. കബറുകൾ പൊളിക്കുന്നതിനു മുമ്പ് ബന്ധപ്പെട്ട പള്ളി ഭരണ കാര്യസ്ഥന്മാർ ചർച്ച ചെയ്ത് ധാരണയിൽ എത്തേണ്ടത് സാമാന്യ മാര്യാദയായിരുന്നു. 138-ം; 130-ം വർഷങ്ങളായി ആർക്കും ഒരു ദോഷവും ഇല്ലാതിരുന്ന, ചരിത്രസ്മാരകങ്ങൾ കൂടെയായിരുന്ന, ടി. രണ്ടു വൈദീകശ്രേഷ്ഠരുടെയും (മാർ സേവേറിയോസിന്റെ പിതാവിന്റെയും ജ്യേഷ്ഠന്റെയും) കബറുകൾ പൊളിച്ചുകളയപ്പെട്ടത് നിർഭാഗ്യകരമായ വസ്തുത എന്നതിലുപരി ഒരു ആസൂത്രിത നടപടി ആയി സംശയിക്കേണ്ടിയിരിക്കുന്നു. 1860-ൽ ടി. വൈദീകരെ പലരും കൂടി അടിച്ചു പള്ളിക്കുപുറത്താക്കിയപ്പോൾ അവർ അഭയം പ്രാപിച്ചതും, അടക്കപ്പെട്ടതും ചമയപ്പുരമുറിയിലാണ്. **"സ്വന്തനഗരത്തിലും ചാർച്ചക്കാരുടെ ഇടയിലും സ്വന്തഭവനത്തിലുമല്ലാതെ അവമാനിതനായ പ്രവാചകനില്ല;** (മർക്കോ. 6: 4; കൂടാതെ, മത്താ 23: 29-34 കാണുക); എന്നീ തിരുവചനങ്ങൾ ഇവിടെയും പ്രസക്തമായിരിക്കുന്നു. തന്റെ മക്കളോടുള്ള പീലിപ്പോസ് കശീശായുടെ ഉപദേശം ഇപ്രകാരമാണ് : - "തങ്ങളെ ഉപദ്രവിച്ച ആളുകളോട് ദ്വേഷം നിരൂപിക്കുകയും പകരം വീട്ടണമെന്നു നിരൂപിക്കുകയും ദൈവം തന്നെ അവരോട് പകരം വീട്ടിക്കൊള്ളട്ടെ എന്നുപോലും പറകയും ചെയ്യരുത്'' എന്നാണ് (രഹസ്യപേടകം; പേജ് 11; 6-ാമത് മരണശാസന). തങ്ങളെ ഉപദ്രവിച്ചവർക്കുവേണ്ടി അവർ വി. കുർബ്ബാന അർപ്പിക്കുമ്പോൾ ഒക്കെയും പ്രാർത്ഥിച്ചുകൊണ്ടാണ് ഇരുന്നിട്ടുള്ളത്. മലങ്കരസഭയിൽ സത്യവിശ്വാസം നിലനിർത്തുവാൻ തങ്ങളുടെ ജീവിതം മുഴുവൻ അർപ്പിച്ചവരാണ് ഇവർ.

## രജിസ്റ്റർ ഉടമ്പടി

എ.ഡി. 1550-ൽ കോട്ടയം വലിയപള്ളി സ്ഥാപിച്ചപ്പോൾ മുതൽ അതിന്റ സ്ഥാപകരെന്ന നിലയിൽ പള്ളിയുടെ കൈസ്ഥാനം തുടർച്ചയായി വഹിച്ചു പോന്നത് ഇടവഴിക്കൽ കുടുംബത്തിൽ നിന്നായിരുന്നു. പള്ളിയുടെ ആധാരത്തിന്റെ പകർപ്പ് 1894 ഡിസംബർ 22-ലെ മലയാള മനോരമ പത്രത്തിലും; രഹസ്യപേടകം 3, 4 പേജുകളിലും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതുപോലെ കൈസ്ഥാനം സംബന്ധിച്ച് തിരുവിതാംകൂർ സർക്കാരിൽനിന്നുമുള്ള ഒരു പ്രമാണത്തിന്റെ പകർപ്പും രഹസ്യപേടകം; പേജ് 4, 5-ലും ഉണ്ട്. ഈ കൈസ്ഥാനാവകാശം ഇടവഴിക്കൽ കുടുംബത്തിൽനിന്നും ഉപേക്ഷിച്ച് പള്ളി ഇടവകക്കാർക്കായി ഒഴിഞ്ഞുകൊടുത്തപ്പോൾ, പള്ളി പൊതുയോഗം ഐകകണ്ഠ്യേന സമ്മതിച്ച് ഒപ്പിട്ട് 1097 (1921) കന്നി 27-ന് കോട്ടയം സബ് രജിസ്റ്റർ കച്ചേരിയിൽ 374-ാം നമ്പരായി ഒരു ഉടമ്പടി രജിസ്റ്റർ ചെയ്തിട്ടുള്ളതാണ്. ഈ ഉടമ്പടിയിലെ 8-ാം നിശ്ചയം ടി. രണ്ടു ശ്രേഷ്ഠ വൈദീകരുടെ ചമയപ്പുരമുറിയിലെ കബറുകളും; 9-ാം നിശ്ചയം, മലങ്കരയുടെ മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്തായാൽ ടി. രണ്ടു ശ്രേഷ്ഠ വൈദീകരുടെ സ്മാരകമായി കോട്ടയം വലിയപള്ളിയുടെ വടക്കുവശം മാളികമുറിയിൽ സ്ഥാപിച്ചിട്ടുള്ള മാർബിൾ ശിലാസ്തംഭവും ; പ്രസ്തുത മുറിക്ക് "കസ് ആൻഡ് കോറി പീലിപ്പോസ് മെമ്മോറിയൽ ഹോൾ" എന്നു നാമകരണം ചെയ്തിട്ടുള്ളതിനെയും എക്കാലവും നിലനിർത്തിപ്പോരുന്നതിനെ ഉറപ്പിക്കുന്നതാണ്.

**യൗസേഫിന്റെ അന്ത്യാഭിലാഷം;** - ഇസ്രായേൽ മക്കൾ വാഗ്ദത്ത നാടായ കനാനിലേക്കു മടങ്ങിപ്പോകുമ്പോൾ അവന്റെ അസ്ഥികളെ അവിടേക്കു കൊണ്ടുപോയി സംസ്ക്കരിക്കണമെന്നുള്ളതായിരുന്നു. അവർ ആണയിട്ട് സത്യം ചെയ്ത് സമ്മതിക്കുകയും ചെയ്തു. എന്നാൽ 430 സംവത്സരക്കാലത്തെ മെസ്രേനിലെ പരദേശവാസശേഷമെ അവരുടെ പിൻതലമുറ കനാനിലേക്കു മടങ്ങിപോയുള്ളൂ. അപ്പോൾ നൂറ്റാണ്ടുകളും അനേകതലമുറകളും കടന്നുപോയിരുന്നിട്ടും അവരുടെ പൂർവ്വപിതാക്കന്മാർ യൗസേഫിനു കൊടുത്തിരുന്ന പ്രതിജ്ഞ നിറവേറ്റുവാൻ ലേവിഗോത്രക്കാരനായ മോശ, അവന്റെ അസ്ഥികളേയും ആദരപൂർവ്വം എടുത്തുകൊണ്ട് പോയിരുന്നു (ഉല്പത്തി 50 : 24, 25; പുറ. 12: 40, 41; 13: 18, 19). യൗസേഫിന്റെ അസ്ഥികൾ ശേഖേമിൽ അവർ അടക്കുകയും ചെയ്തു. (യോശു. 24: 32) നാലു നൂറ്റാണ്ടുകൾ അവർ യൗസേഫിന്റെ അസ്ഥികൾ കരുതലോടെ സൂക്ഷിച്ചുപോരുകയും, പോരുമ്പോൾ ആ അസ്ഥികളെക്കുറിച്ച് അവരുടെ ഇടയിൽ തർക്കമൊ, നിഷേധമൊ, ഗോത്രവ്യത്യാസങ്ങളൊ ഒന്നും ഉണ്ടായതുമില്ല. പൂർവ്വ പിതാക്കന്മാരുടെ വാക്കാൽ പ്രതിജ്ഞ വിസ്മരിക്കാതെ അവർ തലമുറകൾ കൈമാറി പിൻതലമുറ നിറവേറ്റുകയാണല്ലോ ചെയ്തത്. "ഉത്തമ യൗസേപ്പിൻ അസ്ഥികളെ മോശ ബഹുമാനിച്ചതു പോലെ," മിശിഹായുടെ വത്സലരും തന്റെ സഭയ്ക്കുവേണ്ടി അനേക പീഡകൾ ഏറ്റവരുമായ ശ്രേഷ്ഠാചാര്യന്മാരുടെ **കബറുകളേയും** ബഹുമാനിച്ചു നിലനിർത്തേണ്ടത് ദൈവമക്കളുടെ കടമയാണല്ലോ.

**"നീതിക്കായി പീഡയേൽക്കുന്നവർ ഭാഗ്യവാന്മാർ എന്തെന്നാൽ സ്വർഗ്ഗ രാജ്യം അവർക്കുള്ളതാകുന്നു..... എന്തെന്നാൽ സ്വർഗ്ഗത്തിൽ നിങ്ങൾക്കുള്ള പ്രതിഫലം വർദ്ധിച്ചിരിക്കുന്നു. നിങ്ങൾക്കു മുമ്പുണ്ടായിരുന്ന പ്രവാചകന്മാരെയും അവർ ഇങ്ങനെ പീഡിപ്പിച്ചിട്ടുണ്ട്."** (മത്താ. 5: 10-12).

പുതുക്കി പണിത സേവേറിയോസ് തിരുമേനിയുടെ കബർ എന്നു പറയപ്പെടുന്ന സ്തംഭം എടുത്തു മാറ്റാവുന്ന (Movable) താകയാൽ, "ഇവിടെയെങ്ങും തിരുമേനിയെ അടക്കിയിട്ടില്ല" എന്നു ഭാവി തലമുറയിലെ ആത്മീയ ശൂന്യർ തർക്കം പറയാതിരിക്കണമെങ്കിൽ, യഥാസ്ഥാനത്ത് മാർ സേവേറിയോസ് തിരുമേനിയുടെ കബർ സ്ഥിരമായി കല്ലുകൊണ്ട് നമ്മുടെ സഭയുടെ രീതിക്ക് അനുസൃതമായി നിർമ്മിക്കേണ്ടതാണ്. മാർബിളോ ഗ്രാനൈറ്റോ കൊണ്ട് ഭംഗിവരുത്താവുന്നതുമാണ്. അതുപോലെ അദ്ദേഹത്തിന്റെ പിതാവും, ജ്യേഷ്ഠനുമായ രണ്ടു വൈദീകശ്രേഷ്ഠരുടെയും കബറുകൾ യഥാസ്ഥാനങ്ങളിൽ തന്നെ കബറാണെന്ന് ഏവർക്കും മനസ്സിലാകത്തക്കവിധം (5' വീതം നീളത്തിൽ ഒറ്റ സ്ലാബിൽ) പുനഃസ്ഥാപിക്കുകയും ചെയ്തുകൊണ്ട്, പള്ളി പൊതുയോഗനിശ്ചയപ്രകാരം മുൻ പിതാക്കന്മാർ രജിസ്റ്റർ ഉടമ്പടിയിൽ സമ്മതിച്ചു ഒപ്പുവച്ച് തന്നിട്ടുള്ള വാഗ്ദത്തം നിറവേറ്റേണ്ടത് നീതിയായി ഇപ്പോഴുള്ള പള്ളിക്കാര്യക്കാർ ചെയ്യുമെന്നു വിശ്വസിക്കുന്നു. അതോടൊപ്പം മൂന്നു കബറുകളിലും അവരുടെ നാമധേയങ്ങൾ രേഖപ്പെടുത്തുകയും ചെയ്യേണ്ടത് ഉത്തമമാണല്ലോ. വന്ദ്യദിവ്യശ്രീമാന്മാരായ ഡോക്ടർ കുര്യൻ കണിയാമ്പറമ്പിൽ; പി.എം.മാത്യു, പുളിക്കാവിൽ എന്നീ കോറെപ്പിസ്ക്കോപ്പന്മാർ തങ്ങളുടെ ലേഖനങ്ങളിൽ മഹാരഥന്മാരായും ചരിത്രപുരുഷന്മാരായും പ്രകീർത്തിക്കുകയും (വലിയപള്ളി സുവനീർ 1995; പേജ് 51, 53; 61-69)— "പീലിപ്പോസ് കശീശാ ചെയ്തിരിക്കുന്ന വിസ്മയങ്ങളും ഉണ്ടാക്കിയിരിക്കുന്ന പുസ്തകങ്ങളും അതിലെ യുക്തികളും മറ്റു പല സംഗതികളും ഓർത്തു നോക്കുമ്പോൾ ഇതുപോലെ ബോധമുള്ള (ജ്ഞാനിയായ) ഒരു മനുഷ്യൻ ജനിക്കുകയില്ല" എന്നു പോലും; മാർ ദീവന്നാസ്യോസ് ശെമഓൻ (1877-1886) മെത്രാപ്പോലീത്താ തന്റെ നാളാഗമത്തിൽ രേഖപ്പെടുത്തുകയും (കസ് ആൻഡ് കോറി പീലിപ്പോസ് ; പേജ് 32)— ഇ.എം. ഫിലിപ്പിനെ മെഡൽ ധരിപ്പിച്ചുകൊണ്ട് പ്രസംഗത്തിൽ പീലിപ്പോസിന്റെ പിതാക്കന്മാർ സുറിയാനി സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങളെ വിശുദ്ധ മാർ ഗ്രീഗോറിയോസ് (പരുമല) തിരുമേനി ശ്ലാഘിക്കുകയും സ്തുതിക്കുകയും ചെയ്തിട്ടുള്ള (രഹസ്യപേടകം; പേജ് 183; അനുബന്ധം XI) വരുമായ - ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെയും പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെയും കബറുകൾ പൊളിച്ച് ഇല്ലാതാക്കിയാൽ അവരോടും സഭാചരിത്രത്തോടുമുള്ള അവഹേളനമായിട്ടെ തീരൂ. ആരുടെയെങ്കിലും കബറുകൾ അനന്തരാവകാശികളുടെ അറിവും സമ്മതവും ഇല്ലാതെ പൊളിച്ചു കളയുന്നത് ക്രിമിനൽ കുറ്റവും ശിക്ഷയ്ക്കർഹവുമാണെന്നും പറയേണ്ടതില്ലല്ലോ.

കഠിനപീഡകൾക്കു വിധേയരായിക്കൊണ്ട് **സത്യവിശ്വാസം നിലനിർത്തുവാൻ തീഷ്ണതയോടെ പ്രവൃത്തിച്ച പീലിപ്പോസ് കശീശായെയും പീലിപ്പോസ് കോറെ**

പ്പിസ്ക്കോപ്പായെയും പ്രശംസിച്ച് മാർബിൾ ശിലയിൽ ഉല്ലേഖനം ചെയ്ത് പള്ളി മാളികമുറിയിൽ മലങ്കര മെത്രാപ്പോലീത്താ മാർ ദീവന്നാസ്യോസിനാൽ സ്ഥാപിക്കുക വഴി കോട്ടയം വലിയപള്ളിക്കു കിട്ടിയിട്ടുള്ള പ്രശസ്തിപത്രമായി ഇടവകാംഗങ്ങൾക്ക് എക്കാലവും അഭിമാനിക്കാവുന്നതാണ്. അതിനു മുഖാന്തരമായി തീർന്ന ടി. ശ്രേഷ്ഠവൈദീകരുടെ കബറുകൾ ചരിത്രസ്മാരകങ്ങളായി പുനഃസ്ഥാപിക്കുകയാണ് ഉടൻ ചെയ്യേണ്ടത്. വിളക്ക് അണയ്ക്കുകയല്ല, കത്തിച്ചു തണ്ടിന്മേൽ വയ്ക്കുകയത്രേ വേണ്ടത്!

---

## പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും ചിങ്ങവനം ദയറാപള്ളിയും

ഇടവഴിക്കൽ പീലിപ്പോസ്കോറെപ്പിസ്ക്കോപ്പായുമായി അഭേദ്യമായി ബന്ധപ്പെട്ടിട്ടുള്ള ചിങ്ങവനം ദയറാപള്ളിയുടെ (സെന്റ് ജോൺസ് ദയറാ കത്തീഡ്രൽ) ചുരുങ്ങിയ ചരിത്രം ചുവടെ ചേർക്കുന്നു : ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ തന്റെ കോട്ടയത്തെ വീട്ടിൽവെച്ച് ശെമ്മാശന്മാരെയും യുവാക്കന്മാരെയും സുറിയാനി ഭാഷയും, വേദപുസ്തകവും, സഭാപരമായ ശുശ്രൂഷകൾക്കുള്ള ഗീതങ്ങളും പ്രാർത്ഥനകളും കുറേ വർഷങ്ങളായി പഠിപ്പിച്ചുപോന്നിരുന്നു. ഭക്ഷണച്ചിലവ് അവരവർതന്നെയാണ് വഹിച്ചിരുന്നത്. പഠിതാക്കളുടെ സാമ്പത്തികവിഷമംമൂലം അവരോട് ഫീസ് ഒന്നും അദ്ദേഹം വാങ്ങിയിരുന്നില്ല. അക്കാലത്ത് ഒരു പ്രസ് (Lithographic) കോറി അച്ചൻ വാങ്ങിയിരുന്നു. വീട്ടിലെ അസൗകര്യം നിമിത്തം ഇതൊക്കെയും നടത്തിക്കൊണ്ടുപോകുവാൻ പ്രയാസമായിതീരുകയാൽ, അതിനായി ചിങ്ങവനത്ത് സ്വന്തം പേരിൽ ഒരു സ്ഥലം പുതുവൽ പതിച്ച് കോറി പീലിപ്പോസ് വാങ്ങി. തനിക്കു സന്യാസജീവിതം (ദയറാവാസം) നയിക്കുന്നതിനും പ്രാർത്ഥിക്കുന്നതിനും ഒരു ചെറിയ ദയറാ പണിയണമെന്നുള്ളത് അവിവാഹിതനായിരുന്ന അദ്ദേഹത്തിന്റെ വളരെ നാളത്തെ ആഗ്രഹമായിരുന്നെങ്കിലും അതിനുകൂടിയുള്ള സാമ്പത്തികസ്ഥിതി ഇല്ലാതിരുന്നതിനാൽ അതു സാദ്ധ്യമായില്ല. എങ്കിലും കാലക്രമേണ മൊണാസ്റ്ററിപള്ളിക്ക് സർക്കാർ അനുവാദം വാങ്ങി മുൻപറഞ്ഞ ചിങ്ങവനത്തെ സ്ഥലത്ത് 1872-ൽ അദ്ദേഹം ഒരു ചെറിയ ദയറാപള്ളി സ്ഥാപിക്കുകയുണ്ടായി. തനിക്കു വി. കുർബ്ബാന അനുഷ്ഠിക്കുന്നതിനും മറ്റുമായി ദയറായോട് അനുബന്ധിച്ച് പള്ളിയും ഉണ്ടായിരിക്കേണ്ടത് ആവശ്യമായിരുന്നതിനാൽ ദയറാ (Monastery) എന്ന കുരിശുപള്ളി സ്ഥാപിക്കുന്നതിനുള്ള സർക്കാർ ഉത്തരവ് സമ്പാദിച്ചുകൊണ്ടുതന്നെയാണ് കോറി അച്ചൻ മാർ ദീവന്നാസ്യോസ് യൗസേഫ് (പുലിക്കോട്ടിൽ) മെത്രാപ്പോലീത്തായെക്കൊണ്ട് ദയറായ്ക്ക് ശിലാസ്ഥാപനം നടത്തിച്ചത്. കോറി പീലിപ്പോസിന്റെ അപേക്ഷപ്രകാരം പാർവ്വത്യകാരൻ സ്ഥലം പരിശോധിച്ച് കൊടുത്തിട്ടുള്ള റിപ്പോർട്ടിലും "മൊണാസ്ട്രി എന്ന കുരിശുപള്ളി വയ്പ്പാൻ" എന്നു തന്നെയാണ് **എഴുതിട്ടുള്ളത്. (കൂടുതൽ വിവരങ്ങൾക്ക്, കസ് ആൻഡ് കോറി പീലിപ്പോസ്**

എന്ന പുസ്തകം; **പേജ് 33-35 കാണുക)**. 1875-ൽ (ദയറാ സ്ഥാപിച്ച് മൂന്നാം വർഷം) കോറി പീലിപ്പോസ് നിര്യാണം പ്രാപിക്കുകയാൽ പ്രവർത്തനരഹിതമായി കിടന്നിരുന്ന ദയറായും സ്ഥലവും ഒരു ഇടവകപള്ളിയായി നടത്തുന്നതിന് സ്ഥലത്തെ നാലുപേരു ചേർന്ന് കോറി അച്ചന്റെ സഹോദരന്മാരോട് 1878-ൽ തീറെഴുതി വാങ്ങി. അതിനുശേഷമാണ് പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെ ദയറാപള്ളി ഇടവകപള്ളിയായി തീർന്ന് സെന്റ് ജോൺസ് ദയറാപള്ളി എന്ന പേരിൽ പറയപ്പെട്ടുപോരുന്നത്.

ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ ചിങ്ങവനത്തു തന്റെ സ്ഥലത്ത് 1872-ൽ ഒരു ദയറാപള്ളി (Monastery Church) സ്ഥാപിച്ചിരുന്നു എന്നതിന്റെ തെളിവുകളാണ് താഴെ ചേർക്കുന്നത് :

എ). കോറി പീലിപ്പോസ് 1873-ൽ പ്രസിദ്ധപ്പെടുത്തിയ "സുറിയാനി സഭാ പഞ്ചാംഗം"; പേജ് 41-ൽ; മലങ്കര സുറിയാനി സഭയിൽ അക്കാലത്തുണ്ടായിരുന്ന എല്ലാ പള്ളികളുടെയും ലിസ്റ്റ് ചേർത്തിട്ടുള്ളതിൽ ചിങ്ങവനം ദയറാപള്ളിയും കാണുന്നുണ്ട്.

ബി). 'മാലിത്ര ഏലിയാസ് കത്തനാർ' എന്ന പുസ്തകം, പേജ് 14-ൽ, "എ.ഡി. 1872 ഇടവം 28-ാം തീയതി ചിങ്ങവനത്ത് ഇടവഴിക്കൽ അച്ചൻ ദയറാ സ്ഥാപിച്ചു" എന്ന് അദ്ദേഹത്തിന്റെ ഡയറിയിൽനിന്നും എടുത്തുരേഖപ്പെടുത്തിയിട്ടുണ്ട്.

സി). തന്റെ എതിരാളിയായിരുന്ന കോറി പീലിപ്പോസിനെയും അദ്ദേഹത്തോടു ബന്ധപ്പെട്ടവരെയും കോട്ടയം വലിയപള്ളിയിൽനിന്നും പുറത്താക്കി തന്റെ കക്ഷിക്കാരനായ തോമ്മാ കത്തനാർക്ക് പള്ളി ഏൽപ്പിച്ചു കൊടുക്കണമെന്നു പറഞ്ഞ് 1874 ജൂലൈ 16-ന് കോട്ടയം സബ്മജിസ്ട്രേട്ടു കോതിയിലേക്ക് പള്ളിക്കര പള്ളിയിൽനിന്നും പാലക്കുന്നത്തു മത്യൂസ് അത്താനാസ്യോസ് അയച്ച കത്തിൽ അതിനുള്ള ഒരുകാരണം പറഞ്ഞിട്ടുള്ളത്, "പ്രതി പീലിപ്പോസ് കത്തനാർ (കോറി അച്ചൻ) പള്ളം ചിങ്ങവനത്ത് ഒരു പള്ളി ചമച്ചു നടന്നു വരുന്നതിനാൽ അയാൾക്കു വലിയ പള്ളി സംബന്ധമായി യാതൊരു അവകാശവുമില്ല" എന്നാണ്. കോറി പീലിപ്പോസ് ചിങ്ങവനത്തു പണി തീർത്ത ഈ പള്ളിയും സ്ഥലവും കൂടെയാണ് 1878 -ൽ നാലുപേർ 250 രൂപയ്ക്ക് തീറുവാങ്ങിയതെന്ന് ഇതിൽനിന്നും അനുമാനിക്കാമല്ലോ.

മൊണാസ്ട്രി പള്ളി (ദയറാപള്ളി) സ്ഥാപിക്കുന്നതിന് കോറി അച്ചൻ സർക്കാരിൽനിന്നും അനുവാദം വാങ്ങിയിരുന്നു എന്ന് നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ. 1047-ാം മാണ്ട് (1871) പുരുരുട്ടാതിമാസം 9-ാം തീയതി ജമാവന്തി വക 524-ാം നമ്പരിൽ ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായ്ക്ക് കിട്ടിയ ഉത്തരവിൻപ്രകാരം, ചിങ്ങവനത്തുള്ള തന്റെ വക സ്ഥലത്ത് ഒരു മൊണാസ്ട്രി പള്ളിക്ക് പുലിക്കോട്ടിൽ തിരുമേനിയെക്കൊണ്ട് ശിലാസ്ഥാപനം നടത്തിച്ചു എന്നും; കോറി അച്ചന്റെ മരണശേഷം അദ്ദേഹത്തിന്റെ സഹോദരന്മാരോട് 1053-ാമാണ്ട് (1878

-ൽ) കർക്കടകം 8-ാം തീയതി 256-ാം നമ്പരായി (കെട്ടിടത്തിന് 200 രൂപയും, സ്ഥലത്തിന് 50 രൂപയും) 250 ബ്രിട്ടീഷ് രൂപയ്ക്ക് നാലുപേരുടെ പേരിൽ തീറെഴുതി വാങ്ങിയെന്ന് ; "സെന്റ് ജോൺസ് ദയറാപള്ളി ചരിത്ര സംക്ഷിപ്തം", പേജ് 4, 5-ൽ, ആ പള്ളി ഇടവകാംഗം കൂടെയായിരുന്ന ഷെവ. വി.ഓ. എബ്രഹാം, വാതക്കാട് രേഖപ്പെടുത്തിയിട്ടുണ്ട്. ഷെവ. സി.റ്റി ജയിക്കബ്, കേളച്ചന്ത്ര രചിച്ച "സെന്റ് ജോൺസ് ദയറാപള്ളി ചിങ്ങവനം ചരിത്രസംക്ഷിപ്തം" എന്ന മറ്റൊരു പുസ്തകത്തിൽ മേൽ സൂചിപ്പിച്ചിട്ടുള്ള വസ്തുതകൾ ഒന്നും നിരാകരിച്ചിട്ടില്ല എന്നതും ഏറെ ശ്രദ്ധേയമാണ്.

ഏതൊരു പള്ളിയെങ്കിലും സ്ഥാപിക്കണമെങ്കിൽ സർക്കാർ അനുവാദം കൂടിയേ തീരൂ. കോറി പീലിപ്പോസ് സർക്കാർ അനുവാദത്തോടെ സ്ഥാപിച്ചിട്ടുണ്ടായിരുന്ന ദയറാപള്ളിയും സ്ഥലവും തീറുവാങ്ങിയതിനാൽ; മറ്റൊരു സർക്കാർ അനുവാദ ഉത്തരവ് വാങ്ങാതെ തന്നെ അതൊരു ഇടവക പള്ളി (Parish Church) യായി നടത്തിപോരുന്നതിന് തീറു വാങ്ങിയവർക്കു സാധിച്ചു എന്നതുകൊണ്ട്, "ഒരു ഇടവക പള്ളിയായി നടന്നു വരുന്ന ചിങ്ങവനം ദയറാപള്ളിയുടെ ഉത്ഭവചരിത്രവും അങ്ങനെ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായോടു ബന്ധപ്പെട്ടിരിക്കുന്നു" എന്നു "കസ് ആൻഡ് കോറി പീലിപ്പോസ്" എന്ന പുസ്തകത്തിൽ (പേജ് 35) പറഞ്ഞിട്ടുള്ളത് സത്യമാണെന്ന് ഇതിൽനിന്നും കാണാൻ സാധിക്കും. തീറെഴുതിയ 1878 വരെ ഒരു ദയറാ ആയിരുന്നതും; പിന്നീട് അതൊരു ഇടവക (സെന്റ് ജോൺസ്) പള്ളിയായി നടന്നുപോരുന്നതിനാലുമാണ് ആദ്യപേരു ചേർത്ത് സെന്റ് ജോൺസ് ദയറാപള്ളി എന്നു പറഞ്ഞു പോരുന്നത്. ദയറാപള്ളി എന്നാൽ Monastery Church എന്നും; ഇടവക പള്ളി എന്നാൽ Parish Church എന്നുമാണ്. 1872-ൽ സ്ഥാപിച്ചതും 1878-ൽ തീറെഴുതികൊടുത്തതു വരെയുള്ളതുമായ ദയറാപള്ളിയുടെ ഉടമസ്ഥതയും അതിന്റെ ചരിത്രവുമെല്ലാം ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായോടു മാത്രം ബന്ധപ്പെട്ടിരിക്കുന്നു.

പുണ്യശ്ലോകനായ മാർ സേവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്തായുടെ ജ്യേഷ്ഠനും ; വലിയ സുറിയാനി പണ്ഡിതനും മൽപ്പാനും, ചരിത്രപുരുഷനുമായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കശീശാ യുടെ പുത്രനും ആയിരുന്ന ആളും; വലിയ സുറിയാനി പണ്ഡിതനും മൽപ്പാനും, സുറിയാനി സഭയുടെ സത്യവിശ്വാസ സംരക്ഷകനുമായിരുന്ന പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായ്ക്ക് ദയറാപള്ളിയിൽ സമുചിതമായ ഒരു സ്മാരകം ഉണ്ടാക്കേണ്ടതിന്റെ ആവശ്യകതയിലേക്ക് സഭാസ്നേഹികളുടെ ശ്രദ്ധ ഇനിയെങ്കിലും പതിഞ്ഞു കാണ്മാൻ ആഗ്രഹിക്കുന്നു.



**1872 ജൂൺ 16 പെന്തിക്കുസ്തി ഞായറാഴ്ച, തന്നെ പാത്രിയർക്കീസായി വാഴിച്ചതും മറ്റുമുള്ള വിവരങ്ങളും, വാഴ്‌വുകളെ പ്രദാനം ചെയ്തുമുള്ള വി. പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ പീലിപ്പോസ് കോറെപ്പിസ്കോപ്പായ്ക്ക് കുർക്കുമാറയറായിൽ നിന്നും 6.8.1872 ൽ അയച്ച കല്പന.**

# പുസ്തകങ്ങൾ വില്പനയ്ക്ക് !!

I. **സ്വർഗ്ഗരാജ്യത്തിലേക്കുള്ള വഴി.** ഗ്രന്ഥകർത്താവ്- സുറിയാനി പണ്ഡിതനും മൽപ്പാനുമായിരുന്ന ദിവ്യശ്രീ. ഇടവഴിക്കൽ **പീലിപ്പോസ് കശീശാ** (1842-ൽ എഴുതി വച്ചിരുന്നത്).

**ആത്മരക്ഷയ്ക്ക്** ഏവരും വിശ്വസിച്ച് പാലിക്കേണ്ട **വിശ്വാസ സത്യങ്ങൾ;** വേദവെളിച്ചത്തിലും യുക്തിയോടുംകൂടി **ചോദ്യോത്തരരൂപത്തിൽ** തയ്യാറാക്കിയിട്ടുള്ളത്. വില രൂപ 50.

II. **കസ് ആൻഡ് കോറി പീലിപ്പോസ്.** ഗ്രന്ഥകർത്താവ് **ഇ.എ. ഫിലിപ്പ്,** ഇടവഴിക്കൽ. 19-ാം നൂറ്റാണ്ടിൽ മലങ്കര **സുറിയാനി സഭാചരിത്രത്തിൽ** വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ള **രണ്ടു വൈദീക** ശ്രേഷ്ഠരുടെ ലഘുജീവചരിത്രം. വില രൂപ 25.

സമ്മാനം കൊടുക്കുവാൻ ഉത്തമമായ ഈ പുസ്തകങ്ങൾ **തപാലിൽ** വേണ്ടവർ M.O. അയയ്ക്കേണ്ടത് : -


**ഇ.എ. ഫിലിപ്പ്,**
ഇടവഴിക്കൽ, താഴത്തങ്ങാടി പി.ഒ.,
കോട്ടയം - 686005
Ph: 0481-2566160


**ബുക്ക് ഡിപ്പോകൾ: -**

1. M.G.O.C.S.M; Book Depot,
   C.M.S. College Junction,
   Kottayam - 686001
2. M.S.O.T. Seminary
   Book Shop,
   Udayagiri,
   Mulanthuruthy, Pin : 682314
3. Mor Julius Book Centre,
   St. Joseph's Cathedral,
   Sastri Road,
   Kottayam
   Pin : 686001.